

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 28 THE ONLINE OFFICIAL NEWS BULLETIN 2023 July 15

## SEASON OF PENTECOST | പെന്തിക്കോസ്തികാലം | ܦܢܛܩܘܣܛܝ ܙܒܢܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 16 7th Sunday after Pentecost ♪6 | 17 ♪2 | 18 ♪6 | 19 ♪2 | 20 Comme. of Elijah the Prophet ♪6 | 21 ♪2 | 22 Comme. of Mary Magdelene ♪6 |



സഭാതേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെ 114–ാം ഓർമ്മപ്പെരുന്നാൾ വിശുദ്ധ മൂന്നിൻമേൽ കുർബാനയ്ക്ക് പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ പ്രധാന കാർമ്മികത്വം വഹിച്ചു.




പ. പൗലോസ് ദ്വിതീയൻ ബാവായുടെ രണ്ടാം പുണ്യസ്മൃതി ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ ആചരിച്ചു. വിശുദ്ധ മൂന്നിന്മേൽ കുർബ്ബാനയ്ക്ക് പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രധാന കാർമികത്വം വഹിച്ചു.



നവീകരിച്ച പാമ്പാടി മാർ കുറിയാക്കോസ് ദയറ ചാപ്പലിന്റെ കൂദാശ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവ നിർവഹിച്ചു. സഖറിയ മാർ അന്തോണിയോസ്, ഡോ. യൂഹാനോൻ മാർ ദീയസ്കൊറോസ് മെത്രാപ്പോലീത്താമാർ സഹകാർമികത്വം വഹിച്ചു.



സെൻറ് ഗ്രിഗോറിയോസ് നേഴ്സിങ് കോളേജിന്റെ പതിനാറാമത് ബാച്ചിന്റെ ഗ്രാജുവേഷൻ നടത്തപ്പെട്ടു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസിന്റെ അധ്യക്ഷതയിൽ കൂടിയ യോഗത്തിൽ പ. ബസേലിയോസ് മാർത്തോമ മാത്യൂസ് തൃതീയൻ ബാവ ഉദ്ഘാടനം നിർവഹിച്ചു.



സഹോദരൻ പദ്ധതിയിലേക്ക് 2023–24 ഇടവക ബഡ്ജറ്റ്ൽ വക കൊള്ളിച്ച് കോട്ടയം ഭദ്രാസനത്തിലെ പാച്ചിറ താബോർ സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ സംഭാവന ദേവലോകം അരമനയിൽ വച്ച് ഇടവക വികാരി ഫാ. എബ്രഹാം ജോൺ തെക്കേതറയിൽ, ട്രസ്റ്റി മാത്യു പി. തോമസും, ഇടവകാംഗങ്ങളും ചേർന്നു പ. കാതോലിക്കാ ബാവായെ ഏൽപ്പിച്ചു.



കോതമംഗലം സാന്ത്വനം സ്പെഷ്യൽ സ്കൂളിലെ കുട്ടികൾ പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനിക്കൊപ്പം.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department

# തിരുവെഴുത്തുകളുടെ ഐക്യം: സഭയുടെ ആധികാരിക പാരമ്പര്യം - 05

ഡോ. തോമസ് മാർ അത്താനാസിയോസ്



പഴയനിയമത്തിലും പുതിയനിയമത്തിലും ഉള്ള ദൈവനാമങ്ങൾക്ക് ഐക രൂപ്യം കാണുന്നില്ല എന്നും അതുകൊണ്ട് അവ വ്യത്യസ്ത ദൈവങ്ങളുടെ വെളിപാടുകളാണ് എന്നും വാദങ്ങളുണ്ട്. ആ സാഹചര്യത്തിൽ നാം ഇതി നോടകം ചർച്ച ചെയ്ത വിഷയവുമായി ബന്ധപ്പെട്ട് ഈ കാര്യവും പഠന വിധേയമാക്കേണ്ടിയിരിക്കുന്നു .

പഴയനിയമത്തിൽ നിരവധി ദൈവനാമങ്ങൾ പ്രത്യക്ഷപ്പെടുന്നുണ്ട്. എങ്കിലും അവയെ രണ്ട് പൊതു വിഭാഗങ്ങളായി തിരിക്കാവുന്നതാണ്. അവ യിൽ ഒന്ന് 'ഏൽ' എന്ന ദൈവനാമ ധാതുവുമായി ബന്ധപ്പെട്ടവയും മറ്റേത് 'യഹോവ' എന്ന ദൈവനാമവുമായി ചേർന്നുള്ളവയുമാണ് . ഇവ കൂടാതെ ഏൽ - യാഹ്‌വെ നാമങ്ങളുടെ സംയുക്തങ്ങളും നിലവിലുണ്ട് . യാഹ്‌വെ - എലോഹിം എന്ന പേര് പഴയനിയമത്തിൽ നിരവധി തവണ പ്രത്യക്ഷപ്പെടു ന്നുണ്ട് (ഉല്പ. 2:15, 18, 19.). ആദ്യമായി 'ഏൽ' എന്ന ധാതുവിന്റെ വിശേഷണ മായി ഉള്ള ദൈവനാമങ്ങൾ അന്വേഷണ വിധേയമാക്കാം. എൽ ഷദായി (El Shaddai: ഉല്പ. 17:1; 28:3; 35:11; 43:14; 48:3) എന്നതിന് ശക്തൻ, സ്വയം പര്യാപ്തൻ, അനുഗ്രഹശേഷിയുള്ളവൻ എന്നെല്ലാം അർത്ഥമാകാം. എൽ എല്യോൻ (El Elyon: ഉല്പ. 14:18; 14:19; 14:20; 14:22; സങ്കീ. 52:2 ; 73:15) എന്നതിന് അത്യുന്നതനായ ദൈവം എന്നർത്ഥം. ഏൽ ഓലാം (El olam: ഉല്പ. 21:33) എന്ന നാമത്തിന്റെ അർത്ഥം നിത്യനായ ദൈവം എന്നാണ് . എൽ റോഇ (El roi: ഉല്പ. 16:13 ) എന്നാൽ ദൃഷ്ടിയിൽ പതിയുന്ന ദൈവം എന്നർത്ഥം. ഈ പേരുകൾ എല്ലാം 'ഏൽ' എന്ന ദൈവനാമ ധാതുവിനോട് ചേർന്നുള്ള വിശേ ഷണങ്ങൾ ആയിട്ടാണ് ഉപയോഗിച്ചിരിക്കുന്നത് .

യഹോവ എന്ന ദൈവനാമത്തോട് ചേർക്കപ്പെട്ട പേരുകളും നിരവധിയുണ്ട്. യഹോവ നിസ് ഈ (Jehovah - Nissi: പുറ. 17:15 ). ഇതിന്റെയർത്ഥം കർത്താവ് എന്റെ കൊടി (Lord is my banner) എന്നാണ്. യഹോവ റാആഹ് (Jehovah - Ra' ah: സങ്കീ.23 : 1). യഹോവ ഇടയൻ എന്നർത്ഥം. യഹോവ റ ആഫ്അ (Jehova -Rapha: പുറ. 15:26; യിര 30:17; 3:22; യെശ. 61:1; സങ്കീ. 103:3) എന്നതിന് സൗഖ്യമാക്കുന്ന യഹോവ എന്നാണ് അർത്ഥം . യഹോവ ഷമ് ആ (Jehovah - Shammah: എസക്കി. 48:35). ലഭ്യനായ യഹോവ എന്നാണ് ഈ പദത്തിന് അർത്ഥം. യഹോവ റ്റ് സെദെക് (Jehovah - Tsedeq: യിരമ്യ 23:6; 33: 16) എന്നതിന് യഹോവ നീതിമാൻ എന്നർത്ഥം. യഹോവ മ് കോദിഷ്കെം (Jehovah - Mekoddishkem : പുറ 31:13) എന്നതിന് യഹോവ വിശുദ്ധീകരിക്കുന്നവൻ എന്നും യഹോവ ഇറെ (Jehovah - Jireh) (ഉല്പ. 22:16) എന്ന നാമത്തിന് നൽകുന്ന യഹോവ (the Lord will provide) എന്നുമാണ് അർത്ഥ സൂചനകൾ . യഹോവ റ്റ് സെവാ ഓത്ത് (Yahweh Tzevaot: 1 ശമു 1:3; സങ്കീ. 24: 9, 10; 84:3; യെശ. 65:1) എന്ന പ്രയോഗത്തിന് സൈന്യങ്ങളുടെ യഹോവ എന്ന് അർത്ഥം.

ഏകമായും സംയുക്തമായും വിശേഷണങ്ങളോടു കൂടിയും പഴയനിയമ ത്തിൽ ഏറ്റവും കൂടുതൽ ആവർത്തിക്കപ്പെടുന്ന ദൈവനാമങ്ങൾ ഏൽ / എലോഹിം, യഹോവ എന്നിവയാണ്. അതിൽ ഏൽ എന്ന ദൈവസംജ്ഞ ഇസ്രായേൽ ഉൾപ്പെട്ട സെമിറ്റിക് മതസമൂഹങ്ങളിൽ പൊതുവായി കാണുന്ന ദൈവനാമമാണ്. പഴയനിയമത്തിലെ ആദ്യ അദ്ധ്യായത്തിൽ തന്നെ ഈ നാമം പലപ്രാവശ്യം പ്രത്യക്ഷപ്പെടുന്നുണ്ട് . തുടർന്നുവരുന്ന അദ്ധ്യായങ്ങളിൽ 'യഹോവ' എന്ന നാമവും ' 'യഹോവ - എലോഹിം' എന്ന സംയുക്ത നാമവും ഇടവിട്ട് പ്രത്യക്ഷപ്പെടുന്നു. യഹോവ എന്ന പേര് 6828 പ്രാവശ്യം പഴയനിയമ ത്തിൽ നാം കണ്ടെത്തുന്നു. ഈ ദൈവനാമം മോശയുടെ ആവശ്യപ്രകാരം ദൈവം വെളിപ്പെടുത്തിയതായിട്ടാണ് (പുറ. 3:14, 15) പഴയനിയമ സൂചന.



എലോഹിം , യഹോവ എന്നീ ദൈവനാമങ്ങളോ അവയുടെ സംയുക്തങ്ങളോ ആണ് പഴയനിയമത്തിൽ നാം ഏറ്റവും അധികം വായിക്കുന്ന ദൈവസംജ്ഞ കൾ. ഈ രണ്ട് നാമങ്ങളും ഒരേ പേരിലോ വാക്യത്തിലോ ഒരേസമയം കാണു മ്പോൾ ഇവയുടെ അർത്ഥ - ഉപയോഗ സവിശേഷതകൾക്ക് കുറേക്കൂടി വ്യക്തത വരും. പഴയനിയമത്തിലെ പ്രവാചകനായ ഏലിയാവി (Eliahu) ന്റെ പേരിന്റെ അർത്ഥം 'യഹോവ എന്റെ ദൈവം' എന്നാണ്. മറ്റൊരുദാഹരണം, ആവ 6:4-ൽ 'ഇസ്രായേലേ കേൾക്കുക. ഇവിടെ യഹോവയാണ് നമ്മുടെ ദൈവം' എന്നു പ്രതിപാദിക്കുന്നു. ഈ നാമങ്ങൾ പരസ്പരം പരിവർജ്ജിതങ്ങൾ (exclusive) അല്ല . 'ദൈവം' എന്നത് ഒരു പൊതു സംജ്ഞ (generic name) യും 'യഹോവ' എന്നത് ദൈവത്തിന്റെ വ്യക്തിനാമവും (proper noun) ആയിട്ടാണ് പൊതുവെ അവതരിപ്പിക്കപ്പെടുന്നത്. അതുകൊണ്ട് അവ പരസ്പര വിരുദ്ധ ദൈവനാമങ്ങളോ ആ പേരുകളുടെയടിസ്ഥാനത്തിൽ അവർ വ്യത്യസ്ത / വിരുദ്ധ ദൈവങ്ങളോ അല്ല. പ്രത്യുത വ്യത്യസ്ത നാമങ്ങളിൽ വ്യവഹരിക്ക പ്പെടുന്ന ഒരേ ദൈവം തന്നെ.

ഈ പേരുകൾ പുതിയനിയമത്തിൽ ഉപയോഗപ്പെടുത്തുന്നില്ല എന്ന വാദ മാണ് ഇനി പരിശോധിക്കേണ്ടത്. പഴയനിയമം എഴുതപ്പെട്ടത് എബ്രായ ഭാഷ യിലാണ്. പുതിയനിയമം രചിക്കപ്പെട്ടത് ഗ്രീക്ക് ഭാഷയിലും ആണ് . അതു കൊണ്ട് ദൈവനാമങ്ങൾ എബ്രായ ഭാഷയിൽ നിന്നും ഗ്രീക്കിലേക്ക് വിവർ ത്തനം ചെയ്യപ്പെടുകയായിരുന്നു. എലോഹിം എന്ന പദം ഗ്രീക്ക് പഴയനിയമ തർജ്ജമയിൽ (സെപ്ത്വജന്റ്) തെയോസ് (Theos/ദൈവം) എന്ന നാമം കൊണ്ടാണ് ഭാഷാന്തരം ചെയ്തിരിക്കുന്നത്. അതുകൊണ്ട് പുതിയനിയമ എഴുത്തുകാർ എബ്രായ വേദപുസ്തകത്തിന്റെ ഗ്രീക്ക് തർജ്ജമയിൽ നിലവി ലിരുന്ന ഈ പദം ഉപയോഗപ്പെടുത്തുകയായിരുന്നു . അതായത് ഹീബ്രു പഴയ നിയമത്തിൽ ഏൽ, എലോഹിം എന്നീ പദങ്ങൾ പുതിയനിയമത്തിൽ Theos/ ദൈവം എന്ന ഗ്രീക്ക് പദം കൊണ്ടാണ് തർജ്ജമ ചെയ്തിരിക്കുന്നത് (മത്താ. 4:10; 6:24; മത്താ. 22:2; 2 മർക്കൊ 12:26). ക്രിസ്തു തന്റെ മാതൃഭാഷയായ അറമെയ്കി (Aramaic) ൽ ഉപയോഗിച്ചിരുന്നത് ഏൽ - എലോഹിം എന്നീ പദങ്ങൾ തന്നെ ആയിരുന്നിരിക്കണം. അതിന്റെ സൂചനയാണ് ക്രൂശിൽ വെച്ച് കർത്താവ് സ്വരം ഉയർത്തി വിളിച്ചു പറഞ്ഞത്: ഏലി, ഏലി ലമാ ശബക്താനി

(മർക്കൊ 15:34 ; മത്താ. 27:46 ). അതായത് ക്രിസ്തു ദൈവത്തെ വിളിച്ചിരുന്നത് പ്രാബല്യത്തിലിരുന്ന എബ്രായ/അറമെയ്ക് പദങ്ങളായ ഏൽ - എലോഹിം എന്നിവ ഉപയോഗിച്ചായിരുന്നു. സുവിശേഷകർ ആ പദം സെപ്ത്വജന്റിന്റെ വിവർത്തന പ്രകാരം ഗ്രീക്കിൽ തെയോസ് എന്ന പദം ഉപയോഗിച്ച് ഭാഷാന്തരം ചെയ്തു എന്നു മാത്രം .

പുതിയനിയമത്തിൽ യഹോവ എന്ന നാമമോ അതിന്റെ സംയുക്ത നാമങ്ങളോ ക്രിസ്തുവോ പുതിയനിയമ രചയിതാക്കളോ ഉപയോഗപ്പെടുത്തിയിട്ടുണ്ടോ എന്നതാണ് ഇനി അന്വേഷിക്കേണ്ടത്. യഹോവ എന്ന നാമം ഉള്ള 54 ഉദ്ധരണികൾ പുതിയനിയമത്തിൽ ഉണ്ട്. എന്നാൽ പുതിയനിയമം രചിക്കപ്പെട്ടത് ഗ്രീക്ക് ഭാഷയിൽ ആയതുകൊണ്ട് ഇവ പഴയനിയമത്തിന്റെ ഗ്രീക്ക് പരിഭാഷയിൽ (സെപ്ത്വജന്റ്) നിന്നാണ് ഉദ്ധരിച്ചിരിക്കുന്നത്. അതിൽ യഹോവ എന്ന പദം അതേപടി നിലനിർത്തുകയായിരുന്നില്ല. പകരം Kurios (കർത്താവ്) എന്ന പദം തത്സമമായി ഉപയോഗിക്കുകയായിരുന്നു. അതുകൊണ്ട് പുതിയനിയമത്തിലെ പഴയനിയമ ഉദ്ധരണികളിൽ യഹോവ എന്ന പദത്തിനു പകരം 'കുറിയോസ്' എന്ന പദം പ്രയോഗിച്ചിരിക്കുന്നു എന്നു മാത്രം. അതായത് സുവിശേഷങ്ങളിലെ പഴയനിയമ ഉദ്ധരണികളിൽ ഗൌൃശീ (കർത്താവ്) എന്ന് എവിടെയെല്ലാം വന്നിരിക്കുന്നുവോ അതെല്ലാം എബ്രായ പഴയനിയമത്തിലെ 'യഹോവ' എന്ന പദത്തിന്റെ തർജ്ജമയായി മനസ്സിലാക്കണം. അതുകൊണ്ട് സുവിശേഷങ്ങളിലെ പഴയനിയമ ഉദ്ധരണികളിൽ കർത്താവ് (Kurios) എന്ന് എഴുതിയിരിക്കുന്നിടത്തെല്ലാം സൂചന യഹോവ എന്നാണ്. എബ്രായ വേദപുസ്തകത്തിലെ 50-ലധികം യഹോവയുടെ നാമമുള്ള ഉദ്ധരണികൾ പുതിയനിയമത്തിൽ ഉള്ളതുകൊണ്ട് യഹോവയുടെ നാമം പുതിയനിയമത്തിൽ അത്രയും പ്രാവശ്യം ഉപയോഗപ്പെടുത്തിയതായി മനസ്സിലാക്കണം. ഈ പഴയനിയമ ഉദ്ധരണികളിൽ പലതും ക്രിസ്തു തന്നെ നടത്തുന്നതായിട്ടാണ് രേഖപ്പെടുത്തിയിരിക്കുന്നത്. ക്രിസ്തു അത് ഹീബ്രു/അറമായ ഭാഷകളിൽ യഹോവ എന്നായിരിക്കണം പറഞ്ഞത്. കാരണം ക്രിസ്തുവിന്റെ സംസാരഭാഷ അവയായിരുന്നു. മത്തായി 4:10-ൽ ക്രിസ്തു പഴയനിയമത്തെ ഉദ്ധരിക്കുന്നത് ശ്രദ്ധിക്കുക: നിന്റെ ദൈവമായ യഹോവയെ മാത്രം ആരാധിക്കുക. അവനെ മാത്രം സേവിക്കുക. വീണ്ടും മത്തായി 21: 42 ൽ യഹോവയുടെ നാമം ഉൾപ്പെടുന്ന പഴയനിയമ ഉദ്ധരണി ക്രിസ്തു ഉപയോഗിച്ചിരിക്കുന്നു . ഇതു കൂടാതെ ക്രിസ്തു തന്നെ ദൈവത്തെ യഹോവ എന്ന നാമത്തിൽ പരാമർശിക്കുന്നുണ്ട്. ക്രിസ്തു പറയുന്നു: ഇനി യഹോവയുടെ (കർത്താവിന്റെ) നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ ആകുന്നു എന്ന് നിങ്ങൾ ഏറ്റു പറയുന്നതുവരെ എന്നെ കാണില്ല (ലൂക്കോ. 13:35). ഹോശാന വിളികളോടെയുള്ള യെരുശലേം പ്രവേശനത്തെയാണ് ഇവിടെ ക്രിസ്തു സൂചിപ്പിക്കുന്നത്. അതായത് പഴയനിയമ ഉദ്ധരണികൾ, ക്രിസ്തുവിന്റെ വചനങ്ങൾ എന്നിവ വഴി യഹോവ സംജ്ഞ പുതിയനിയമത്തിൽ സ്ഥാനം പിടിച്ചിരിക്കുന്നു.

യഹോവ എന്ന നാമം ദൈവനാമമായി പുതിയനിയമത്തിൽ നിലനിൽക്കുന്നു. കർത്താവിനെ ശിഷ്യസമൂഹം യെരുശലേമിലേക്ക് ആഘോഷപൂർവ്വം ആനയിക്കുന്നത് ഹോശാന പാടിയാണ്. ഹോശാന, യഹോവയുടെ നാമത്തിൽ വരുന്ന ദാവീദിന്റെ പുത്രനായ കർത്താവ് വാഴ്ത്തപ്പെട്ടവനാകുന്നു എന്നാണ് അവർ ആർത്തു വിളിക്കുന്നത് (മത്താ.21:9 ; മർക്കോ. 11:9; ലൂക്കോ.19:38 ; യോഹ. 12:13). സങ്കീർത്തനം 118:25 ആണ് ഈ ആർപ്പുവിളിയുടെ പശ്ചാത്തലം. യഹോവയുടെ നാമത്തിൽ വരുന്നവൻ ഇപ്പോൾ രക്ഷ നൽകൂ എന്നതാണ് ഹോശാന എന്ന പദം കൊണ്ട് അർത്ഥമാക്കുന്നത്. ആ ബോധ്യത്തിലാണ് ശിഷ്യസമൂഹം ഈ വാക്യം ചൊല്ലുന്നത് . ക്രിസ്തു യഹോവയുടെ നാമത്തിൽ വരുന്നവൻ എന്ന ആർപ്പു വിളിയാണ് യഹൂദ പ്രമാണിമാരെ പ്രകോപിപ്പിച്ചതും. ജനത്തിന്റെ ഈ ആർപ്പിടൽ നിർത്തി വയ്ക്കണമെന്ന യഹൂദപ്രമാണിമാരുടെ ആവശ്യം കർത്താവ് അംഗീകരിക്കുന്നില്ല (ലൂക്കോ. 19:40). അതായത് ക്രിസ്തു യഹോവയുടെ നാമത്തിൽ വരുന്നവൻ ആകുന്നു എന്ന ജനത്തിന്റെ ഏറ്റുപറയൽ ഇവിടെ കർത്താവ് തടയാതിരിക്കുകയുമായിരുന്നു. ക്രിസ്തു ആ ഹോശാന വിളി അംഗീകരിക്കുകയായിരുന്നുവെന്ന് വ്യക്തം.

അതുപോലെ തന്നെ ഹാലേലുയ്യ എന്നത് ഹാലേലു , യാഹ് എന്നീ പദങ്ങളുടെ സംയുക്തമാണ്. വെളിപാട് പുസ്തകത്തിൽ ഈ പദം സ്വർഗ്ഗത്തിലെ ആരാധനയിൽ ഇന്നും എന്നും ഉപയോഗപ്പെടുത്തുന്നതായി യോഹന്നാൻ വെളിപ്പെടുത്തുന്നു. ഹാലേലുയ്യ എന്ന് ആർപ്പിട്ടാണ് ദൈവത്തെ വിശുദ്ധ ജനം ആരാധിക്കുന്നതായി വെളിപാട് പുസ്തകത്തിൽ (വെളി. 19:1, 4, 6) വായിക്കുന്നത്. ഈ പദത്തിന്റെ അർത്ഥം യഹോവേ നിനക്ക് സ്തോത്രം (Praise to you Yahova) എന്നാണ് . ആ പദത്തിന്റെ അവസാന ശബ്ദം (Syllable) ആയ 'യാഹ്' എന്നത് യഹോവ എന്ന പദത്തിന്റെ ധാതുരൂപമാണ്. അതായത് ഈ ദൈവനാമസ്തുതി പുതിയനിയമത്തിൽ പ്രാബല്യത്തിലിരിക്കുന്നു എന്നതാണ് തിരുവചന സൂചന. സ്വർഗ്ഗത്തിൽ ഈ പേര് വിളിച്ചാണ് എക്കാലവും ദൈവത്തെ ആരാധിക്കുന്നത്. ഈ പദം ഉച്ചരിച്ചാണ് ഇന്നും ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ള ആരാധനയിൽ ഏറ്റവും പ്രധാന ഭാഗങ്ങളിൽ ആർപ്പിടുന്നത് (മൂറോൻ കൂദാശ, പള്ളി കൂദാശ എന്നീ കൂദാശകളിലെ പ്രധാന ഭാഗങ്ങൾ, വി. കുർബാനയിലെ ഏവൻഗേലിയോൻ വായന, രാത്രി നമസ്കാരം, മൂന്നാം കൗമയുടെ അവസാനം, ധൂപപ്രാർത്ഥനകൾ എന്നിവിടങ്ങൾ ശ്രദ്ധിക്കുക). വെളിപാടിലെ സാക്ഷ്യപ്രകാരം സ്വർഗ്ഗീയ ആരാധനയിലും അതുപോലെ ക്രിസ്തീയ ശുശ്രൂഷാക്രമങ്ങളിലെ മർമ്മപ്രധാന ഭാഗങ്ങളിലും യഹോവ സ്തുതി നിലനിൽക്കുന്നു എന്നത് ആ പേരിന് ഇന്നുമുള്ള പ്രാബല്യത്തിന്റെ വ്യക്തമായ സൂചനയാണ്.

അതുപോലെതന്നെ യഹോവ എന്നതിനോട് ചേർന്ന് കൂട്ടുപദ നാമങ്ങളും പുതിയനിയമത്തിൽ ഉപയോഗപ്പെടുത്തുന്നു. മത്തായി. 26:53-ൽ കർത്താവ് പീഡാനുഭവത്തിന് ഏൽപ്പിക്കപ്പെടുന്ന വേളയിൽ തന്റെ പിതാവ് സൈന്യങ്ങളുടെ യഹോവ (യഹോവ റ്റ് സെബാവോത്ത്) യാണെന്ന് ക്രിസ്തു സൂചിപ്പിക്കുന്നു . ക്രിസ്തു രോഗികളെ സൗഖ്യമാക്കുന്ന ഇടങ്ങളിൽ യഹോവ - റാഫ്ആ എന്ന അർത്ഥ സൂചനയാണുള്ളത്. അതുപോലെ കർത്താവ് ആട്ടിടയൻ (യഹോവ - റാആഹ്: യോഹ 14:16), ദൈവം നീതിമാൻ (യഹോവ - റ്റ്സെദെകനു) എന്ന ഈ പേരുകൾ എല്ലാം പുതിയനിയമത്തിൽ സൂചനകൾ ഉള്ള പഴയനിയമത്തിലെ ദൈവനാമങ്ങളാണ്.

പഴയനിയമത്തിൽ ദൈവത്തെ പരാമർശിക്കുവാനായി ഉപയോഗപ്പെടുത്തിയ പേരുകൾ തന്നെ പുതിയനിയമത്തിൽ ഉപയോഗപ്പെടുത്തിയിരിക്കുന്നു . അവയോടൊപ്പം മറ്റു ചില ദൈവനാമങ്ങൾ കൂടി ഉപയോഗപ്പെടുത്തിയിട്ടുണ്ട് എന്നു മാത്രം. അതു സംബന്ധിച്ചുള്ള ചർച്ച പിന്നീടാകാം. പഴയനിയമത്തിലെ ദൈവനാമങ്ങൾ പുതിയനിയമത്തിലും സഭയുടെ ആരാധനക്രമങ്ങളിലും എല്ലാം ഉപയോഗപ്പെടുത്തിയിട്ടുണ്ട് എന്നതാണ് ഈ ചർച്ചയിൽ നാം നിരീക്ഷിച്ചത് . പഴയനിയമത്തിൽ നിന്ന് ഭിന്നവും വിരുദ്ധവുമായ ദൈവസംജ്ഞകളാണ് പുതിയനിയമത്തിൽ കാണുന്നത് എന്ന വാദം അടിസ്ഥാനമുള്ളതല്ല. തെറ്റായ നിരീക്ഷണങ്ങളുടെ അടിസ്ഥാനത്തിൽ എത്തിച്ചേരുന്ന നിഗമനങ്ങൾക്ക് സാധുതയും ഉണ്ടാവുകയില്ല. അതുകൊണ്ട് വ്യത്യസ്ത ദൈവനാമങ്ങളുടെ പേരിൽ പഴയനിയമവും പുതിയനിയമവും വ്യത്യസ്തവും വിരുദ്ധവുമായ വെളിപാടുകളായി വിലയിരുത്തുന്നതിൽ അപാകതയുണ്ട്.

(തുടരും)




**നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന ഫാമിലി/യൂത്ത് കോൺഫറൻസ് സഖറിയാ മാർ നിക്കോളവോസ് ഉദ്ഘാടനം ചെയ്യുന്നു.**



**ഓസ്ട്രേലിയായിലെ ടാസ്മേനിയായിൽ വി. കുർബാന ആരംഭിച്ചു. മെൽബൺ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക വികാരി ഫാ. സുജിൻ വർഗീസ് മാപ്പിള കാർമ്മികത്വം വഹിച്ചു.**

വായന



# “വിശുദ്ധ കുർബാന: പൗരസ്ത്യ ക്രൈസ്തവ സഭാപാരമ്പര്യത്തിൽ” ഒരു ആസ്വാദനം

ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ

**ആമുഖം**

“വി. കുർബാന: പൗരസ്ത്യ ക്രൈസ്തവ സഭാപാരമ്പര്യത്തിൽ” എന്ന ബഹു. ഡോ. ജോർജ്ജ് കോശി അച്ചന്റെ പഠനഗ്രന്ഥം മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ലിക്കേഷൻസ്, കോട്ടയം (മെയ് 2023) പ്രസിദ്ധീകരിച്ചതിന്റെ ഏതാനും കോപ്പികൾ ബഹു. ജോൺ തോമസ് അച്ചന്റെ (അമേരിക്ക) ആഗ്രഹപ്രകാരം കഴിഞ്ഞ മാസം നടത്തിയ ഒരു ന്യൂയോർക്ക് യാത്രയിൽ കൊണ്ടുപോകുവാൻ സാധിച്ചു. 934 പേജുകളിൽ 16 അധ്യായങ്ങളും ബഹു. ഡോ. ജേക്കബ് കുര്യൻ അച്ചന്റെ പ്രൗഢമായ അവതാരികയും ഡോ. ജോൺ തോമസ് കരിങ്ങാട്ടിലച്ചന്റെ പഠനവും ഗ്രന്ഥകർത്താവിന്റെ ആമുഖവും ഓരോ അധ്യായത്തിലും നടത്തിയിട്ടുള്ള പഠനങ്ങൾക്ക് വിശദമായ എൻഡ് നോട്ട്സും ഒമ്പതു പേജുള്ള വിപുലമായ ഒരു ബിബ്ലിയോഗ്രഫിയും ഒക്കെയായി അതിമനോഹരമായി ഒരുക്കിയിരിക്കുന്ന ഈ പുസ്തകം ദീർഘമായ ആ യാത്രയിൽ വായിക്കാനും വിമാന യാത്രയെ ധ്യാനപഠനവേദിയാക്കി മാറ്റുന്നതിന് അത് ഉപകരിക്കുകയും ചെയ്തു.

എന്റെ പ്രിയ ഗുരുവായ ബഹു. ജേക്കബ് കുര്യൻ അച്ചന്റെ അവതാരികയും പ്രിയ സ്നേഹിതനും സഹപാഠിയുമായ ബഹു. ജോൺ തോമസ് അച്ചന്റെ ആമുഖ പഠനവും വായിച്ചപ്പോൾ തന്നെ പുസ്തകം പഠനാത്മകമായി വായിച്ച് വരയിട്ട് പഠിക്കണം എന്ന് തോന്നുകയും ഗ്രന്ഥകർത്താവിന്റെ ആമുഖം കൂടെ വായിച്ചപ്പോൾ അങ്ങനെ തീരുമാനിക്കുകയും ചെയ്തു.

കൊണ്ടുപോയ കോപ്പികളിലൊന്ന് ബഹു. ഡോ. ജോർജ്ജ് കോശി അച്ചന്റെ കൈയിൽ നേരിട്ട് കൊടുത്ത് അനുമോദിക്കണം എന്ന എന്റെ ആഗ്രഹത്തിന് ജോൺ തോമസ് അച്ചൻ സഹായം ചെയ്തു. “മെത്രാച്ചാ അച്ചൻ ALS (Amyotrophic lateral sclerosis) എന്ന രോഗം ബാധിച്ച് ഹോസ്പിറ്റലൈസ്ഡ് ആണെന്നും പോയികാണുവാൻ അനുവാദം വാങ്ങാമെന്നും” പറഞ്ഞതനുസരിച്ച് 2023 ജൂലൈ 6-ന് ജോർജ് കോശി അച്ചനെ സന്ദർശിച്ച് പുസ്തകത്തെക്കുറിച്ച് കുറച്ചുസമയം സംസാരിക്കുവാനും ഒരു കോപ്പി അദ്ദേഹത്തിന്റെ കൈയിൽനിന്നു തന്നെ സ്വീകരിക്കുവാനും കഴിഞ്ഞു.

കോട്ടയം പഴയസെമിനാരിയിലെ വേദശാസ്ത്ര അഭ്യസനവും ന്യൂയോർക്കിലെ സെന്റ് വ്ളാഡിമേഴ്സ് ഓർത്തഡോക്സ് സെമിനാരിയിലെ ഗവേഷണവും ആരാധനാനുഷ്ഠാനങ്ങളിലും വേദശാസ്ത്രത്തിലും അതീവ പാണ്ഡിത്യം നേടിയ പ. മാത്യൂസ് പ്രഥമൻ ബാവായുടെ സെക്രട്ടറിയായി പതിനൊന്നു വർഷത്തോളം പ്രവർത്തിച്ച (1970–81) ഗുരുമുഖാനുഭവത്തിൽ നിന്നും ആരാധനാ വേദശാസ്ത്രത്തിൽ അദ്ദേഹം നടത്തിയ വലിയ ഉപാസനപർവ്വത്തിൽ നിന്നും, അനേകം ശിഷ്യർക്ക് അത് പകർന്നു കൊടുത്തതിൽ നിന്നും ഉണ്ടായ ഇരുത്തംവന്ന ചിന്തകളിൽ നിന്നാണ് ബഹു. അച്ചൻ ഈ ഗ്രന്ഥം പരിശുദ്ധാത്മകൃപയിൽ ഒരുക്കിയിരിക്കുന്നത്.

ന്യൂയോർക്കിൽ നിന്നുള്ള മടക്കയാത്രയിൽ ഗ്രന്ഥത്തിലേക്ക് കൂടുതൽ കടന്നുചെന്നപ്പോൾ പൗരസ്ത്യ ആരാധനയെ നമ്മുടെ ജീവന്റെ അടിസ്ഥാനമായി കണ്ട് സ്നേഹിക്കുന്നവരിലേക്ക് ഈ പുസ്തകം എത്തണം എന്ന ആഗ്രഹം ശക്തിപ്പെട്ടു. വി. വേദപുസ്തക വെളിച്ചത്തിലും ഒപ്പം ഭാരതീയ തത്വചിന്താ പദ്ധതിയിലും നമ്മുടെ ആരാധനയെ മനസ്സിലാക്കുവാൻ ശ്രമിക്കുന്ന ഒരു വ്യക്തിയെന്ന നിലയിൽ ഈ പുസ്തകം എന്നെ ഏറെ സഹായിക്കുമെന്നും തോന്നി. എങ്കിൽ ആയത് കുറിച്ചുവയ്ക്കുകയും നമ്മുടെ ന്യൂസ് ബുള്ളറ്റിൻ ഓൺലൈൻ വീക്കിലിയിലൂടെ വായനക്കാരോട് പങ്കുവയ്ക്കുകയും ചെയ്യാമെന്ന് കർത്താവിൽ ശരണപ്പെട്ടുകൊണ്ട് ‘എഴുന്നേറ്റ് എഴുതുന്നു’.




റഷ്യൻ സഭയെ എങ്ങനെ നിർവ്വചിക്കാം? എന്ന ചോദ്യം ഒരു സന്ദർശകൻ റഷ്യൻ ഓർത്തഡോക്സ് സഭയുടെ അദ്ധ്യക്ഷനായിരുന്ന പ. അലക്സിസ് പ്രഥമൻ ബാവായോട് (1970) ഉന്നയിച്ചതിന് “വി. കുർബാന ആഘോഷിക്കുന്ന സഭ” (A Church that celebrate the Holy Liturgy) എന്ന ഉദ്ധരണി നൽകിക്കൊണ്ടാണ് അച്ചന്റെ ആമുഖ പഠനം ആരംഭിക്കുന്നത്. ‘ആരാധന ഇല്ലെങ്കിൽ നമ്മിൽ ജീവനില്ല’ എന്ന സത്യം പിതാക്കന്മാർ എപ്പോഴും ഓർമ്മിപ്പിക്കുകയും ആരാധന ഇല്ലാതെ വി. കുർബാന അനുഭവിക്കാതെ ജീവിക്കേണ്ടി വരുമ്പോൾ കരയിലെ മീൻപോലെ ജീവശ്വാസത്തിനായി നാം പിടയുമെന്ന് നമുക്ക് നേർ അനുഭവം ഉള്ളതുമാണല്ലോ. ആരാധന ജീവിതവും ജീവിതം ആരാധനയുമായി മാറുമ്പോഴാണ് പരിശുദ്ധാത്മ കൃപയാൽ ക്രിസ്തുവിൽ നാം പിതാവാം ദൈവത്തിൽ സാരാംശത്തിൽ ഒന്നായി തീരുന്നത്. ഇത് ഒരു മഹാരഹസ്യമാണ്!

നമ്മുടെ പൗരസ്ത്യ ആരാധനയിൽ ആധുനിക പാശ്ചാത്യ ഉപകരണങ്ങളുടെ അനുകരണങ്ങളുടെയും ശബ്ദകോലാഹലങ്ങളുടെയും സ്വാധീനം ഏറി വരുന്നത് പിശാചിന്റെ പ്രവൃത്തിയാണെന്നും ആയതിന് അവൻ ഉപയോഗിക്കുന്നത് ആരാധന നന്നായി അറിയാമെന്ന് സ്വയം കരുതി അഹങ്കരിക്കുന്ന സംഘത്തലവന്മാരെ തന്നെയാണെന്നും അച്ചൻ വരികൾക്കിടയിലൂടെ പറയാതെ പറയുന്നത് ശ്രദ്ധേയമാണ്. “നാം ഭയത്തോടും വിറയലോടും (അതീവ ബഹുമാനത്തോടെ) നിൽക്കണം” എന്ന് പ്രബോധിപ്പിച്ചതിനുശേഷം കർത്താവിനെപ്പോലും ഭയപ്പെടുത്തുന്ന രീതിയിലാണ് നമ്മുടെ “കർത്താവേ” വിളികൾ എന്ന് പലപ്പോഴും തോന്നിപ്പോകുന്നു. മൈക്രോഫോണും ആംബ്ലിഫയറും ഉച്ചഭാഷിണികളുമൊക്കെ എങ്ങനെ ഉപയോഗിക്കണമെന്ന അറിവ് പൗരോഹിത്യ വൃന്ദത്തിന് ഇല്ലാതെ പോകുമ്പോഴും ‘കീ-ബോർഡ്’കളുടെ പിൻബലത്തോടെ ‘ക്വയർ’ തകർക്കുമ്പോഴും പിശാച് ജയം ഘോഷിക്കുകയും ആരാധനയുടെ അന്തരീക്ഷം ഏറെ വികലമാക്കപ്പെടുകയും ആരാധിക്കുന്ന വിശ്വാസികൾ ഭയപ്പെട്ട് നിരാശരാകുന്നതും നാം ശ്രദ്ധിക്കാതെ പോകുന്നു.

സ്ഥാനവും ക്രമവും തെറ്റിച്ച് ആരാധനാമദ്ധ്യേ അലക്ഷ്യമായി പ്രസംഗിക്കുകയും ആരാധനയ്ക്ക് അലോസരം ഉണ്ടാക്കുന്നവിധം ‘തട്ടുപൊളിപ്പൻ’ പ്രാർത്ഥനകൾ പുരോഹിതൻ കമന്ററി ആയി പറയുന്നതുമൊക്കെ അരങ്ങുവാഴുന്ന കാലത്തെ ബഹു. അച്ചൻ നിശിതമായി തന്നെ വിമർശിക്കുന്നതിനോട് ഞാനും പൂർണ്ണമായി യോജിക്കുന്നു. ‘അനാഫുറാ’ ആരംഭിക്കുന്നതിന് മുമ്പ് കാർമ്മികൻ വിശ്വാസികളിലേക്ക് തിരിഞ്ഞ് സമാധാനവും പ്രാർത്ഥനയും ചോദിച്ച് വിശ്വാസപ്രമാണം ചൊല്ലിക്കഴിഞ്ഞ് ദർഗ്ഗായിൽ മുട്ടുകുത്തി ഏറെ അർത്ഥവ

ത്തായ രഹസ്യപ്രാർത്ഥന നടത്തി വിശ്വാസികളുടെ പേരുകൾ ആദാം മുതൽ ഇന്നയോളം ഉള്ളവരെ പൊതുവെയും എഴുതി നൽകപ്പെട്ടവരുടെ നാമങ്ങൾ പ്രത്യേകവും ഓർക്കുന്ന സമയത്ത് അവിടെ മുട്ടുകുത്തി നിന്നുകൊണ്ട് നാടകീയ 'പ്രാർത്ഥനകൾ' നടത്തുന്ന പുരോഹിതരുടെ എണ്ണം വർദ്ധിച്ചുവരുന്നത് ഓൺലൈനിലൂടെ കാണുന്നത് ആശങ്കപ്പെടുത്തുന്നു. സമപൗരോഹിത്യ സ്ഥാനികൾക്ക് കൈകസ്തൂരി നൽകിയശേഷം ശുബ്ക്കോനോ ചോദിച്ച് ദർഗ്ഗയിൽ മുട്ടുകുത്തി പ്രാർത്ഥിച്ചു കഴിഞ്ഞാൽ പ്രധാന കാർമ്മികന്റെ ശ്രദ്ധ അതീവ ബഹുമാനത്തോടെയും ശ്രദ്ധയോടെയും ദർഗ്ഗയിൽ കയറി ക്രമം ആരംഭിക്കുക എന്നതാണ്. എന്നാൽ അദ്ദേഹം വീണ്ടും കൈമുത്തുകയും സമാധാനം നൽകുകയും മറ്റും മറ്റും ചെയ്യുന്നത് ആരാധനയെക്കുറിച്ചുള്ള അറിവുകേടുകൊണ്ട് മാത്രമാണ് എന്നും സൂചിപ്പിക്കട്ടെ. വി. കുർബാനമദ്ധ്യേ 'മദ്ധ്യസ്ഥപ്രാർത്ഥനകൾ' എന്നും മറ്റും പറഞ്ഞ് വി. രഹസ്യത്തോടുള്ള ബന്ധത്തിൽ നിന്നും നമ്മെ അകറ്റുന്നതും വികലവും പൈശാചികവുമാണെന്ന് അച്ചൻ തുറന്ന് എഴുതുന്നു.

ബൃഹത്തായ ഗ്രന്ഥത്തിൽ ആശയങ്ങൾ ആവർത്തിക്കപ്പെട്ടിരിക്കാമെന്നും നടപ്പിലുള്ളതും പലർക്കും പ്രായോഗികമായി ബോധ്യമുള്ളതുമായ കാര്യങ്ങളെ വിമർശിക്കപ്പെട്ടിരിക്കാമെന്നും എന്നാൽ അവയെ തന്റെ പഠനത്തിൽ നിന്നും ബോധ്യത്തിൽ നിന്നുമാണ് അവതരിപ്പിച്ചിരിക്കുന്നതെന്നും എഴുതുന്ന അച്ചൻ ഗ്രന്ഥവിമർശനങ്ങളെ സ്വാഗതം ചെയ്യുന്നുമുണ്ട്.



തുടർന്നുള്ള പതിനാറ് അധ്യായങ്ങൾ സമയലഭ്യതയനുസരിച്ച് പഠിക്കുവാനും അവയോടുള്ള ഒരു അനുവാചകന്റെ അഭിപ്രായങ്ങൾ കുറിക്കുന്നത് കഴിവുള്ളിടത്തോളം വായനക്കാരിലേക്ക് എത്തിക്കുവാനും ആഗ്രഹിച്ചുകൊണ്ട് തൽക്കാലം നിർത്തുന്നു. അതീവ രോഗാവസ്ഥയിൽ കഴിയുന്ന ബഹു. അച്ചനെ പ്രാർത്ഥനയിൽ ഓർക്കണമേ. ദൈവം അനുഗ്രഹിക്കട്ടെ.



**കൊറ്റമ്പള്ളി മാർ ഏലിയാ ഓർത്തഡോക്സ് ദേവാലയത്തിന്റെ പുതിയ ദേവാലയത്തിന്റെ ശിലാ സ്ഥാപന ശുശ്രൂഷകൾക്കായി എഴുന്നെള്ളിയ പ. കാതോലിക്കാ ബാവായ്ക്ക് നൽകിയ സ്വീകരണം.**

## ഫാദർ ജോസഫ് മങ്കടി അന്തരിച്ചു



മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികൻ ഫാ. ജോസഫ് മങ്കടി അന്തരിച്ചു. ബോംബെ, കണ്ടനാട് വെസ്റ്റ് ഭദ്രാസനങ്ങളിൽ ദീർഘകാലം സേവനമനുഷ്ഠിച്ചു.

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ആണ് മാതൃ ഇടവക. സംസ്കാരം പിന്നീട്.

## ഓർമ്മകളിലെ സഹപാഠി

ഫാ. ജോസഫ് മങ്കിടി എന്നറിയപ്പെടുന്ന എം. വി. ജോസഫ് ഓർമ്മയിലേക്കു മാത്രമായി. മിഡിൽസ്കൂൾ കാലം മുതലുള്ള ഇടപഴകലുകൾ. ഒരേ ക്ലാസിൽ വേറെ ഡിവിഷനിലായിരുന്നെങ്കിലും കളിക്കളത്തിലും സ്കൂൾയാത്രകളിലും സഹചാരി. സെയിന്റ് ജോസഫ്സ് സ്കൂളിന്റെ മൈതാനത്തിൽ ഫുട്ബോൾ കളികൾ. എം. കെ. എം. മിഡിൽ സ്കൂളിൽ നിന്ന് ഉച്ചയൂണിന് വീടുകളിലേക്കും തിരിച്ചും ഒരുമിച്ചുള്ള ഓട്ടം. സിക്സ്ത്ത് ഫാറം വരെ ഒരുമിച്ചുണ്ടായിരുന്ന ഹൈസ്കൂൾ കാലം. ഹൗസ് മത്സരങ്ങളിൽ വേറെ ഹൗസുകളിലായതിനാൽ മത്സരക്കളികളിലെ പങ്കാളിത്തം. സ്കൂൾ ഗെയിംസ് സമയാനന്തരം പൂർവ്വ വിദ്യാർത്ഥികളോടും മറ്റും ഒരുമിച്ചുള്ള ഫുട്ബോൾ കളികൾ. സ്കൂൾ ടീമിലംഗമായി പോയതു കണ്ടിട്ടുള്ള സന്തോഷം. തിരികെ വന്നിട്ട് അതിന്റെയൊക്കെ വിശേഷങ്ങൾ പങ്കിടുന്ന രസകരമായ അനുഭവങ്ങൾ. ജ്യേഷ്ഠന്റെ പ്രിന്റിങ് പ്രസിൽ അവധി ദിവസങ്ങളിൽ വിളിച്ചുകൊണ്ടു പോയി അവിടത്തെ പ്രവർത്തനങ്ങൾ കാണിച്ചുതന്ന, പിന്നീട് ഏറെ പ്രയോജനം ചെയ്ത അനുഭവം. സിക്സ്ത്ത് ഫോമിലെത്തിയപ്പോൾ ഒരണാ സമരത്തിന് അനുകൂലമായി ഇലഞ്ഞി സ്കൂളിൽ നിന്ന് സ്കൂളിലെത്തിയ വിദ്യാർത്ഥികളോടൊത്തു ജാഥയിലും പിറവം കരോട്ടെ കുരിശിലെ പൊതുയോഗത്തിലും ഉണ്ടായ പങ്കാളിത്തം. പിറ്റേന്ന് സ്കൂളിൽ നിന്നു പോയ ഇരുപതു പേരെ വിളിച്ചു നിറുത്തി ഹെഡ്മാസ്റ്റർ കുര്യാക്കോസച്ചന്റെ സദുപദേശം. വിമോചനസമരത്തിൽ വിദ്യാർത്ഥികളെ പങ്കെടുപ്പിക്കുവാനും മുതിർന്നവർ വില്ലേജ് ഓഫീസ് പിക്കറ്റു ചെയ്യുമ്പോൾ അടുത്തുള്ള ഇലക്ട്രിക്കൽ ഓഫീസ് പിക്കറ്റിംഗിനും കൂട്ടുകാരെ വിളിക്കുവാൻ ഒരുമിച്ചുള്ള വീടു കയറ്റം. സൺഡേസ്കൂളിലേക്ക് കൂട്ടിക്കൊണ്ടു പോയത്. കൂട്ടുകാരൻ ശെമ്മാശനായപ്പോൾ ഉള്ള സന്തോഷം. പിന്നീടെന്റെ സ്വകാര്യ ബാങ്കിലെ ജോലിയും അദ്ദേഹം കോളജ് പഠനത്തിനുമായി മാറിപ്പോയ കാലം. മൈസൂറിലും മറ്റുമായി വൈദികസേവനതിനു ശേഷം നാട്ടിലെത്തിയ സഭാവഴക്കിന്റെ കാലം. സഭാസംരക്ഷണസമിതികളും സഭാപ്രവർത്തനങ്ങളിലും വീണ്ടും ഒരുമിച്ചുള്ള പങ്കാളിത്തം. പിറവത്തെ കാതോലിക്കേറ്റ് സെന്ററിന്റെ സ്ഥാപനവും അതിന്റെ നടത്തിപ്പിൽ കൂട്ടായ സേവനങ്ങളും. വൈദികാനുഷ്ഠാനങ്ങളിൽ ശുശ്രൂഷകനായി ഒരുമിച്ചു നിന്നത്. കുന്നയ്ക്കാൽ ഈസ്റ്റ് ഇടവകയിലും നെച്ചൂർ ഇടവകയിലും വൈദികശുശ്രൂഷയ്ക്കായി പോകുമ്പോൾ ഒരുമിച്ചുള്ള യാത്രയും ശുശ്രൂഷകളും. സഭാവഴക്കിന്റെ പശ്ചാത്തലത്തിൽ രണ്ടു പേരുടെയും അമ്മമാരുടെ ശവസംസ്കാരവുമായി ബന്ധപ്പെട്ടുണ്ടായ അസുഖകരാനുഭവങ്ങൾ. തുടർന്ന് പിറവം പള്ളിയിൽ രാവിലെ ആരാധനയ്ക്കിടയിലെ സംഘട്ടനം. വേറെ ഭദ്രാസനത്തിലേക്കു മാറിയിട്ടുള്ള അച്ചന്റെ വൈദികശുശ്രൂഷ. മൈസൂർ കുശാൽ നഗറിലെ സഭാസ്വത്തിന്റെ ചുമതലയിലേക്കുള്ള മാറ്റം. 2017 ലെ സുപ്രീംകോടതിവിധിക്കു ശേഷം നെച്ചൂർ ഇടവകയിലെ മൂന്നിന്മേൽ കുർബാനയിൽ പങ്കെടുത്തപ്പോൾ ഓർമ്മക്കുറവിന്റെ പ്രശ്നം ശ്രദ്ധയിൽ പെട്ടപ്പോളുള്ള സങ്കടം. രോഗം മൂർച്ഛിച്ചപ്പോൾ മരുമക്കളായ എന്റെ ഭാര്യയെയും സഹോദരിമാരെയും അവരുടെ ഭർത്താക്കന്മാരുമായി പോയപ്പോൾ അവരെയാരെയും തിരിച്ചറിയാൻ വിഷമിച്ചതു കണ്ട ദൈന്യം. ജ്യേഷ്ഠ സഹോദരന്റെ ജഡത്തിനരുകിൽ സ്വർഗ്ഗസ്ഥനായ പിതാവേ എന്ന പ്രാർത്ഥന പോലും പൂർത്തീകരിക്കാനാവാതെ പോയതു കണ്ടുള്ള ദുഃഖം. അച്ചന്റെ ഭാര്യയുടെ മരണം. മകന്റെ വീട്ടിലേക്കു പിറവം വിട്ടുള്ള യാത്ര. എല്ലാം ഇനി ഓർമ്മ മാത്രം. ഇപ്പോൾ ആ മൃതദേഹത്തിനരുകിൽ പ്രർത്ഥനയോടെ നില്ക്കാനാവാത്തതിന്റെ ഒരു വിങ്ങൽ. കർത്തൃസന്നിധിയിൽ ഒരുമിച്ചു കാണാമെന്ന പ്രത്യാശയോടെ.

സ്വന്തം **പി. തോമസ്**





MALANKARA ORTHODOX SYRIAN CHURCH

പുസ്തകം

# വചനത്തിന്റെ കണ്ണ്

## ഫാ. ഡോ. കെ. എൽ. മാത്യു വൈദ്യൻ കോറെപ്പിസ്കോപ്പാ

പ്രസംഗപീഠത്തിൽ നിന്ന് ഇതാ പ്രവാചക ശബ്ദത്തിന്റെ മുഴക്കം. പ്രഭാഷണ കലയിൽ മുന്നേറാൻ ഒരു സഹായി. ബൈബിൾ വിഷയങ്ങളെക്കുറിച്ച് ഒരു സമഗ്ര രചന. ആത്മീയതയെ സമകാലിക പ്രശ്നങ്ങളുമായി കോർത്തിണക്കുന്ന ശൈലി. ഹൃദയത്തിൽ തട്ടുന്ന ഉദ്ധരണികൾ. വൈദികർക്കും സുവിശേഷകർക്കും ആത്മീയ സംഘടനാ പ്രവർത്തകർക്കും ഉപകരിക്കുന്ന വിജ്ഞാന ശേഖരം. വായനാസുഖം നൽകുന്ന ഒഴുക്കുള്ള ഭാഷ. സഭാ വിശ്വാസത്തിന്റെ രജത രേഖകൾ. സ്ത്രീ ശക്തീകരണത്തിന്റെ ഹൃദയത്തുടിപ്പുകൾ. ധ്യാന മനനങ്ങൾക്കുള്ള വചന മന്ന. നീതിയുടെയും സ്നേഹത്തിന്റെയും സാമൂഹിക ദർശനങ്ങൾ.

*വചനത്തിന്റെ കണ്ണ്* ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ വിശേഷാവസരങ്ങളിൽ എഴുതിയ ഏതാനും ലേഖനങ്ങളുടെ സംഗ്രഹമാണ്. പ്രഭാഷണ വേദികളിലും ഇതിന്റെ മുഴക്കം ഉണ്ടായിട്ടുണ്ട്. ആത്മീയ തീർത്ഥാടന പാതയിലെ ജ്വലിക്കുന്ന നക്ഷത്രമാണ് ഈ ഗ്രന്ഥം. പഠന കൂട്ടായ്മകളിലും സംവാദങ്ങളിലും ലേഖന മത്സരങ്ങളിലും ആത്മീയ പ്രസ്ഥാനങ്ങളിലും പ്രഭാഷണ വേദികളിലും കുടുംബ സദസ്സുകളിലും ഇത് ഒരു റഫറൻസ് ഗ്രന്ഥമാക്കേണ്ടതാണ്.

പ്രഭാഷണത്തിന്റെ പരമ മാതൃക ക്രിസ്തു തന്നെ. തന്റെ ശിഷ്യരുടെ വാക്കുകളും ജനസഞ്ചയത്തെ ത്രസിപ്പിച്ചു. ചരിത്രഗതിയെ മാറ്റി മറിച്ചു. വ്യക്തികളുടെ ഹൃദയത്തെ കുത്തി നോവിച്ചു. വ്യവസ്ഥിതികളെ തകിടം മറിച്ചു. മെഴുകുതിരി ഉരുക്കി. മാറ്റത്തിന്റെ രാസത്വരകമായി. നവയുഗം സൃഷ്ടിച്ചു. മഹാന്മാരുടെ പ്രഭാഷണങ്ങൾ പാഠപുസ്തകങ്ങളിൽ ഇടം നേടി. രാഷ്ട്ര പുനർനിർമ്മാണത്തിന് പ്രകാശം പകർന്നു. സ്വാതന്ത്ര്യത്തിന്റെ പ്രേരക ശക്തിയായി.

ആരാധനയ്ക്ക് ശേഷം സേവനത്തിന്റെ കർമ്മപഥങ്ങളിലിറങ്ങാൻ സഭാപിതാക്കന്മാരുടെ പ്രഭാഷണങ്ങൾ സഹായിച്ചു. സെന്റ് ജോൺ ക്രിസോസ്റ്റം അതിന് മാതൃക. കപ്പദോക്യൻ പിതാക്കന്മാർ എടുത്തുപറയേണ്ട ഉദാഹരണം. പരുമല തിരുമേനി ജറുസലേമിൽ പോയി വന്നിട്ട് പരുമല പള്ളിയിൽ 1895 ൽ ചെയ്ത പ്രസംഗം പിൽക്കാലത്ത് തിരുവിതാംകൂറിലെ സ്കൂൾ പാഠപുസ്തകത്തിലുൾപ്പെടുത്തി. ഗുരു ശിഷ്യർക്ക് നല്കിയ വേദപരിജ്ഞാനവും ഗുരുവിന്റെ വേർപാടിൽ ശിഷ്യർ നടത്തിയ അനുസ്മരണങ്ങളും തിളങ്ങുന്ന പ്രഭാഷണങ്ങളായി സഭാചരിത്രത്തിലുണ്ട്.

കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി എന്ന *പഠിത്തവീടുമായി* മൂന്നര ദശാബ്ദം സംവദിച്ചിട്ടുള്ള ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ വേദപണ്ഡിതൻ, ഗുരു, പ്രഭാഷകൻ, പത്രാധിപർ, ഗ്രന്ഥകർത്താവ് തുടങ്ങിയ നിലകളിൽ സഭയ്ക്കും സമൂഹത്തിനും മികച്ച നേതൃത്വം നൽകുന്നു. ആശയ സംവേദനകല സമർത്ഥമായി കൈകാര്യം ചെയ്യുന്ന വചന പ്രബോധകനാണദ്ദേഹം. തന്റെ ദർശനത്തിന്റെ മൂന്നാം കണ്ണ് തുറന്നിരിക്കുന്നു എന്ന് ഈ ഗ്രന്ഥം തെളിയിക്കുന്നു.

ക്രിസ്തുവിന്റെ അതുല്യത, മനുഷ്യാവതാര മർമ്മങ്ങൾ, കുടുംബം, സമൂഹം തുടങ്ങിയ പൊതുവിഷയങ്ങളാണ് ഉള്ളടക്കം. ആകർഷകമായ ഉപശീർഷകങ്ങൾ. അവ ഓരോന്നിന്റെയും ഒടുവിൽ നൽകിയിട്ടുള്ള പിൻമൊഴി വായനക്കാരെ ഇരുത്തി ചിന്തിപ്പിക്കും. ഫെയ്സ്ബുക്കിലെ മിനിക്കഥകളും പുഴ ഒഴുക്കിയ പരസ്യബോർഡുകളും വൃദ്ധസദനത്തിന്റെ പരസ്യവും കുടുംബക്കോടതിയിലെ കൗൺസലിംഗും ആധുനിക കവികളുടെ വർണ്ണനകളും കഥാകൃത്തുക്കളുടെ കഥാബീജങ്ങളും സഭാഗുരുക്കന്മാരുടെ ദർശനങ്ങളും സ്ഥിതി വിവരക്കണക്കുകളും സ്വന്തം അനുഭവങ്ങളും ചേർത്ത് ഈ ഗ്രന്ഥത്തെ സമ്പന്നമാക്കിയിരിക്കുന്നു.




ബൈബിൾ ഉൾക്കാഴ്ചകളുടെ കാലികപ്രസക്തി ഇതിൽ വ്യക്തമാക്കുന്നു. വേദപാഠങ്ങളുടെ ആക്ഷരികാർത്ഥവും ഗൂഢാർത്ഥവും ഗ്രഹിക്കണമെന്ന് ഉദ്ബോധിപ്പിക്കുന്നു. സുവിശേഷങ്ങളിലെ വീക്ഷണ വ്യതിരിക്തത എടുത്തുകാട്ടുന്നു. ക്രിസ്തുമസ്, വചനത്തിന്റെ ഉത്സവമാണെന്ന് പ്രഖ്യാപിക്കുന്നു. സ്വർഗ്ഗവും ഭൂമിയും സമ്മേളിക്കുന്ന ഇടമായി കാലിത്തൊഴുത്തിനെ വിശേഷിപ്പിക്കുന്നു. മനുഷ്യാവതാരം ആത്മപരിത്യാഗമെന്ന് ഓർമ്മിപ്പിക്കുന്നു. ബൈബിൾ വ്യാഖ്യാന മാതൃകകൾ പരിശോധിക്കുന്നു.

ബഹിഷ്കൃത സമൂഹത്തിന്റെ പ്രതിനിധികളാണ് ആട്ടിടയന്മാർ. മാലാഖമാരുടെ സംവേദന ദൗത്യം അവർ ഏറ്റെടുത്തു. നീതിയുടെ ജീവിതശൈലിയാണ് ഇന്ന് പുലരേണ്ടത്. ത്യാഗവും സ്നേഹവും യഥാർത്ഥമാകണം. യുദ്ധവും ഭീകരതയും വർഗ്ഗീയതയും വെറുപ്പും സൃഷ്ടിക്കുന്ന വ്യവസ്ഥിതിയാണിത്. സുഖവും അധികാരവും തേടുന്ന പ്രവണതകൾ. അധികാരവും കമ്പോളവും മാധ്യമവും സൃഷ്ടിക്കുന്ന മായിക കാഴ്ചകൾ. ഡിജിറ്റൽ സംസ്കാരത്തിന്റെ സൂപ്പർ ഹൈവേകൾക്ക് പകരം സ്തുതി ഗീതങ്ങളുടെയും നീതി വഴികളുടെയും ബദൽ മാർഗ്ഗം തേടണം എന്ന് കൃതി വ്യക്തമാക്കുന്നു.

വിഭജനങ്ങളും പോർവിളികളും നിലയ്ക്കണം. സ്നേഹത്തിന്റെ പുതിയ തീർത്ഥാടനം നടക്കണം. അഹങ്കാരവും ആധിപത്യവും അത്യാഗ്രഹവും ഇല്ലാതാകണം. പ്രകൃതിയോട് അനുരഞ്ജനപ്പെടുകയും താദാത്മ്യപ്പെടുകയും വേണം. റാമയിലെ കരച്ചിലും നിലവിളിയും ഇന്ന് വിവിധ തലങ്ങളിൽ ആവർത്തിക്കുന്നു. നിഷ്ക്കാസിതന്റെ വിലാപമാണ് പ്രവാസം. അതിജീവനത്തിന്റെ ആത്മീയത വേണം. സന്മനസ്സുള്ളവരുടെ കൂട്ടായ്മ വളരണം. ദൈവകൃപയുടെ നീർച്ചാലുകൾ രുചിക്കണം. കാരുണ്യസ്പർശവും പങ്കിടലും യാഥാർത്ഥ്യമാകണം. വചനം വെളിച്ചത്തിന്റെ കണ്ണുകളാണ്. ഒരു ഹൃദ്യമായ ബൈബിൾ വായനാ സംസ്ക്കാരം ഉണ്ടാകണം.

രക്ഷകനെ കണ്ടെത്തിയവരാരും വന്ന വഴിയേ തിരിച്ചുപോയിട്ടില്ല. നന്മയിലേക്കുള്ള നക്ഷത്രത്തിളക്കം അവഗണിക്കരുത്. സ്വയം ശൂന്യവൽക്കരണത്തിന്റെ മഹത്വം കാണണം. തിരസ്ക്കരണവും ക്ലേശവും പ്രതിസന്ധിയും ഏറ്റെടുക്കാൻ തയ്യാറായ മറിയാം, ദൈവത്തിന്റെ വിമോചന ശബ്ദം തിരിച്ചറിഞ്ഞു. മറിയ വിജ്ഞാനീയത്തിൽ ദൈവമാതാവിന്റെ സമഗ്രമായ ആളത്വം വ്യാഖ്യാനിക്കപ്പെടണം. സ്ത്രീ ശക്തീകരണത്തിന്റ മഹാവ്യക്തിത്വമായി മറിയാമിനെ അവതരിപ്പിക്കുന്നു.

പ്രവാചക ധർമ്മവും സത്യാനുതാപവും വിശുദ്ധീകരണവും പ്രസംഗ വേദികളിൽ മുഴങ്ങണം. ദൈവത്തിലേക്ക് മടങ്ങി വരണം. സാമൂഹിക മാധ്യമങ്ങളുടെ സ്വയം നിയന്ത്രണം ആവശ്യമാണ്. ആർഭാടങ്ങൾക്ക് കടിഞ്ഞാണിടണം. വ്രതാനുഷ്ഠാനങ്ങൾ പാലിച്ച് ആലംബഹീനർക്ക് സഹായമെത്തിക്കണം. ദുഷ്ടതയും അധർമ്മവും നിറഞ്ഞ മഹാനഗരങ്ങൾ, ആസക്തികൾ പരിത്യജിച്ചില്ലെങ്കിൽ നാശത്തിലേക്ക് പതിക്കും. യോന ദൈവത്തിൽ നിന്ന് കേട്ടത് തിരുത്തൽ ശബ്ദമാണ്. ക്ഷീണിത പാദങ്ങൾ തുടയ്ക്കുന്ന സ്നേഹത്തിന്റെ തൂവാല എടുക്കണം. നീതിയെ തടയുകയും നിഷേധിക്കുകയും നീട്ടിവയ്ക്കുകയും ചെയ്യരുത്.

വൈദ്യശാസ്ത്രരംഗത്തെ ചൂഷണവും പകൽക്കൊള്ളയും അവസാനിപ്പിക്കണം. പാശ്ചാത്യ ചികിത്സാ രീതികളെ പൂർണ്ണമായും നിരാകരിക്കാതെ പരമ്പരാഗത രീതികളും സമീപനവും പ്രോത്സാഹിപ്പിക്കണം. സമഗ്ര സൗഖ്യമാണ് ലക്ഷ്യമാക്കേണ്ടത്. ആതുരസേവനം കേന്ദ്രീകൃത കോർപ്പറേറ്റുകളുടെ നിയന്ത്രണത്തിൽ നിന്ന് വിടുവിക്കണം. ഓരോരുത്തരിലും എപ്പോഴും സംഭവിക്കേണ്ട "ഉയിർപ്പിന്റെ ആദ്ധ്യാത്മികത" പ്രധാനമാണ്. പെണ്മയുടെ നന്മയും ദാമ്പത്യ വിശുദ്ധിയും സ്ത്രീ സുരക്ഷയും കാത്തുസൂക്ഷിക്കണം. വാർദ്ധക്യം ആഘോഷമാക്കണം. ഏവരും പ്രശാന്ത വാർദ്ധക്യം കാംക്ഷിക്കണം.

ഈ ഗ്രന്ഥത്തിൽ ആഘോഷത്തിന്റെ പുത്തൻ ആത്മീയതയെ വിമർശിക്കുന്നു. കൗദാശിക മാനവികതയുടെ പ്രസക്തി വർണ്ണിക്കുന്നു. ലഹരിവിമുക്ത സമൂഹവും പരിസ്ഥിതി ആത്മീയതയും വേണമെന്ന് വാദിക്കുന്നു. കേരളത്തിൽ ബ്രഹ്മപുരം ഗ്യാസ് ചേമ്പർ 2023 മാർച്ചിൽ വലിയ വാർത്തയാണല്ലോ. പ്ലാസ്റ്റിക്കും ഇ വേസ്റ്റും മണ്ണിന്റെ മരണവും ഈ പുസ്തകത്തിൽ ചർച്ചയാക്കുന്നു. "ഇനിയും മരിക്കാത്ത ഭൂമി" യും മൂന്നാം ലിംഗക്കാരോടുള്ള നീതിയും വിശകലനം ചെയ്യുന്നു. ജീവനെ തുണയ്ക്കുന്ന അവയവദാനം മഹാപുണ്യമെന്ന് ചൂണ്ടിക്കാട്ടുന്നു. ബഹുസ്വരതയുടെ സംസ്കാരത്തെ പിന്തുണയ്ക്കുന്നു.

"വചനത്തിന്റെ കണ്ണ്" നവോത്ഥാന പോരാട്ടങ്ങളോട് ഏകീഭവിച്ചുകൊണ്ട് ദലിത് നിലവിളിയിലേക്കും മതസഹിഷ്ണുതയിലേക്കും ശ്രദ്ധ ക്ഷണിക്കുന്നു. കൊറോണക്കാലവും ഏകീകൃത സിവിൽ കോഡും ഒറ്റപ്പെടലിന്റെ ദുഃഖവും വിഷയമാക്കുന്നു. മഹാപ്രളയത്തിന്റെ ഓർമ്മപ്പുസ്തകം തുറക്കുന്നു. സൃഷ്ടിപരമായ നേതൃത്വം വഹിക്കാൻ അനുവാചകരെ പ്രാപ്തരാക്കുന്നു. ഗ്രന്ഥകർത്താവിന് അനുമോദനങ്ങൾ. ഈ സദ്ഗ്രന്ഥത്തിന് പ്രചുരപ്രചാരം നേരുന്നു.



**ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ രചിച്ച 'വചനത്തിന്റെ കണ്ണ്' പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു.**

**വചനത്തിന്റെ കണ്ണ്**

**ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ,**

പ്രസാധകർ : സി. എസ്. എസ് തിരുവല്ല, പേജ് 240, വില 300.00

## ഡോ. കെ. പി. ജോയിക്ക് ഇന്ന് എൺപതാം പിറന്നാൾ

# ജീവിതം ശാസ്ത്രസന്ദേശ യാത്ര

കോട്ടയം: പരിസ്ഥിതി ശാസ്ത്ര സന്ദേശവുമായി നടത്തിയ നിരന്തര യാത്രകളുടെ പുസ്തകമാണു ഡോ. കെ. പി. ജോയിയുടെ ജീവിതം.

പരിസ്ഥിതി ശാസ്ത്രജ്ഞനും വിദ്യാഭ്യാസ വിചക്ഷണനും ഗ്രന്ഥകർത്താവുമായ ഡോ. കെ. പി. ജോയിക്ക് എൺപതു വയസ്സ്. പുതുപ്പള്ളി എറികാട് കളപ്പുരയ്ക്കൽ വീട്ടിൽ 1943–ൽ ജനിച്ച ജോയി എം.ജി. സർവകലാശാലയിൽ നിന്നാണ് എൻവയൺമെന്റ് സയൻസിൽ ഡോക്ടറേറ്റ് നേടിയത്.

കോട്ടയം ബസേലിയസ് കോളജ് പ്രിൻസിപ്പൽ, എംജി സർവകലാശാല സിൻഡിക്കറ്റംഗം, സംസ്ഥാന മലിനീകരണ നിയ്രന്തണ ബോർഡ് അംഗം, സ്റ്റേറ്റ് എൻവയൺമെന്റ് ഇംപാക്ട് അസസ്മെന്റ് അതോറിറ്റി (എസ്ഇഐഎഎ) ചെയർമാൻ, എൻവയൺമെന്റൽ ജേണലായ ടി ഇന്ത്യ" ചീഫ് എഡിറ്റർ തുടങ്ങിയ ചുമതലകൾ വഹിച്ചിട്ടുണ്ട്. എം.ജി. സർവകലാശാല പിജി ഡിപ്പാർട്മെന്റ് ഓഫ് എൻവയൺമെന്റൽ സ്റ്റഡീസിന്റെയും കണ്ണൂർ സർവകലാശാല സ്കൂൾ ഓഫ് എൻവയൺമെന്റൽ സ്റ്റഡീസിന്റെയും ആദ്യ ഡയറക്ടറാണ്. പല സർവകലാശാലകളിലെയും കോളജുകളിലെയും വിസിറ്റിങ് ഫാക്കൽറ്റിയായും പ്രവർത്തിച്ചു.

'മഹാത്മജിയുടെ പാരിസ്ഥിതിക ദർശനങ്ങൾ' എന്ന ബാലസാഹിത്യകൃതി മുതൽ പല സർവകലാശാലകളിലെയും പാഠ്യവിഷയമായ പുസ്തകങ്ങളടക്കം ഇംഗ്ലീഷിലും മലയാളത്തിലുമായി 22 രചനകളുണ്ട് ഇദ്ദേഹത്തിന്റേതായി.

ഓൾ ഇന്ത്യ അസോസിയേഷൻ ഓഫ് ക്രിസ്ത്യൻ ഹയർ എജ്യുക്കേഷന്റെ മികച്ച കോളജ് അധ്യാപകനുള്ള അവാർഡ്, ശാസ്ത്രസാഹിത്യ പരിഷത്തിന്റെ ഭാരതീയ വിജ്ഞാൻ പ്രതിക പുരസ്കാരം, ലയൺസ് ഇന്റർനാഷനൽ എക്സലൻസ് അവാർഡ്, റോട്ടറി ഇന്റർനാഷനൽ അവാർഡ് തുടങ്ങിയ നേട്ടങ്ങളും തേടിയെത്തി. എംജി സർവകലാശാലയിൽ അഫിലിയേറ്റ് ചെയ്ത പുതുപ്പള്ളി സ്കൂൾ ഓഫ് മെഡിക്കൽ സയൻസ്, കോളജ് ഓഫ് അപ്ലൈഡ്സയൻസ് എന്നിവ ഡോ. ജോയി എംജി സർവകലാശാല സിൻഡിക്കറ്റ് അംഗമായിരുന്ന കാലത്തു മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടിയുടെ പിന്തുണയോടെ പുതുപ്പള്ളിയിലേക്ക് എത്തിച്ച സ്ഥാപനങ്ങളാണ്. ദാർശനികനും ചിന്തകനുമായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ നാമത്തിൽ എംജി സർവകലാശാലയിൽ ചെയർ ആരംഭിക്കുവാനും ചെയറിന്റെ പ്രഥമ അദ്ധ്യക്ഷനായി പ്രശസ്ത ശാസ്ത്രജ്ഞനും കോട്ടയം സ്വദേശിയുമായ ഇ. സി. ജി. സുദർശനനെ കൊണ്ടുവരുവാനും നേതൃത്വം നൽകി.



ജന്മദിനാഘോഷം പുതുപ്പള്ളി സഹൃദവേദിയുടെ നേതൃത്വത്തിൽ പുതുപ്പള്ളിയിൽ നടന്നു. മന്ത്രി വി. എൻ. വാസവൻ ഉദ്ഘാടനം ചെയ്തു. തിരുവഞ്ചൂർ രാധാകൃഷ്ണൻ എംഎൽഎ അധ്യക്ഷത വഹിച്ചു. ഡോ. കെ. പി. ജോയി രചിച്ച പുസ്തകത്തിന്റെ പ്രകാശനം ചിഫ് വിപ് എൻ. ജയരാജ് നിർവഹിച്ചു. എംജി സർവകലാശാല വൈസ് ചാൻസലറുടെ ചുമതല വഹിക്കുന്ന ഡോ. സി. ടി. അരവിന്ദകുമാർ പ്രഭാഷണം നടത്തി.

Book

# A Churchman and a Theologian

**Dr. Paul Manalil**



The life and vision of Dr. Kyriakos Thottupuram portrayed in the book, Beginnings of the Orthodox Syrian Church of Malankara in Mid-West America and the First Orthodox Syrian Missionary to Mid-West America: Chorbishop Dr. Kyriakos of Chicago*, **A Churchman and A Theologian,** is* inspiring and impressive.

The author, George Joseph Enchakkattil, has elucidated how Dr. Kyriakos of Chicago thought against the obstacles and impediments in life. The author brings into light the vigor and valor of Dr. Kyriakos during his 'tryst with faith' and 'tryst with destiny'.

I remember Dr. Kyriakos of Chicago in his early twenties accompanying Metropolitan Mar Thoma Dionysius in Pathanapuram. I met him first in 1967,when I was 12years of age. He always conversed in English and wanted me to reply in English. My spiritual G*uru* Mar Thoma Dionysius, the then Metropolitan of Niranam, was staying at his informal *Aramana* at Pathanapuram. Deacon Kyriakos Thottupuram, Secretary to the Metropolitan used to sit in a small side-room of this humble *Aramana*. Those days, I remember the Metropolitan was very much impressed by his secretary's command over English and Malayalam languages.

After studying theology at the Pontifical Seminary of the Lateran University, Thottupuram came to Pathanapuram without receiving any first minor orders. He was determined to receive his minor orders from his own mother Church, rather than what his college or seminary had desired of him. He had already distinguished the dogmatic issues that separate the Western Church and the Orthodox Church.Thottupuram, although a voracious reader of Church History and Christian Spirituality, was still left with a chaotic, but zealous mind, and was jumbled up with questions and queries regarding his vocational destiny. And then his countenance was lit up by a *Guru* and sage whom he found in Mar Thoma Dionysius. After a period of "Dionysian experience and exposure", in 1970 he began pursuing his higher studies in Chicago.

Though I haven't met him for the past 52 years, I am acquainted and updated with all his achievements and accomplishments.

The book dealing with the missionary and scholarly activities of Dr. Kyriakos illumines his personality. This priest holds to his credit being the founder of the first Orthodox Church in Chicago, St. Thomas Orthodox Syrian Church of India, in 1971, which eventually was accredited by the Catholicate in the year 1973 as the first canonical parish in America; another congregation might have been started earlier elsewhere, but without canonical status.

The book reveals his arduous efforts to acquire the land for his second church, mortgaging his own house for the purpose which even stunned the bank manager, who responded," You make me speechless!!"; there are very many similar instances where we are left "speechless" by this unique priest who was willing to mortgage his very own house for the "House of God". Dr. Kyriakos Thottupuram's life infact was a journey to build a House of God.

Long back when I met this protagonist at Pathanapuram, this 'angry young man' was proficient in authoring Malayalam; he penned novels as *Thottupurath*. He had a passion for English and Malayalam since school times. However, Thottupuram as a pre -university student had an affinity towards Latin, Greek and Syriac due to




which he later pivoted to philosophical and theological studies even though he had had a strong aptitude for science and medicine.

He pursued his undergraduate studies with a major in philosophy and classical studies. When he was doing his studies in metaphysics, which is a major branch of philosophy, he did publish a research paper on the theories and historical perspectives of Aesthetics, a sub-branch of metaphysics. In the words of his Professor Dr. Sebastian Monkuzhikary, who reviewed his published research, "he is an intellectual volcano who can erupt with a much higher force in future…"

True to these words, time saw Dr. Kyriakos and his expertise in many realms of knowledge. His spirit for enquiry and drive for wisdom is elucidated in this book. For him wisdom is a virtue to differentiate goodness from wickedness. I see Dr.Kyriakos,as an epitome of wisdom.

Dr. Kyriakos of Chicago is a strong defender of Orthodoxy and his thoughts and deeds reflect the same.The author of the book largely discusses his contributions in theology, which is the major theme of the book in addition to the missionary activities he was engaged in.

An ecumenist, Dr.Kyriakos involved himself in ecumenical movement with a sense to promote an understanding between denominational groups of different doctrines of faith. According to him ecumenism is sharing a common faith between denominations of different doctrines and promoting mutual love and respect.

The life and times of Dr. Kyriakos reveal his commitment towards his church and the society he lives in. I see God's plans in his life. During his tenure at Pathanapuram, young Kurian was struck down physically with a sudden paralysis, not being able to talk, walk or get up from his bed. He was bewildered to find his body stiff; he was unable to move to any direction. Young Kurian started praying silently and cried for hours

in prayer. At the end he was taken through an experience of tranquility and an inexplicable peace from within as narrated in this book. And with this experience Dr. Kyriakos of Chicago embarked on a spiritual journey...; and the journey continues...!

The life of Dr. Kyriakos seems to be an enigmatic mystery for me. I must say, the author of this book has been successful in unveiling his life and the story has been beautifully and lucidly penned in.

To quote Andre Maurois, “It is more difficult to write a biography than to live a good life”.I wish to restate like this:” It is difficult to write a good biography without a good life to write about...” A big salute to Dr.Kyriakos of Chicago for leaving a good life, giving a chance for a good biography to learn from.

## A Churchman and a Theologian

**Chorbishop Dr Kyriakos Thottupuram**

**MOC Publications, Kottayam**




**The book titled ‘A Churchman and a Theologian’ was released at Devalokam Aramana Chapel after Holy Qurbana on 12 July by HH Mor Baselios Mathews III Catholicose by handing over a copy to Dr Mathews Mar Thimothios. Dr Yakob Mar Irenaios Metropolitan briefly explained the contents of this book. The book narrates the life of Chorbishop Dr Kyriakos Thottupuram, giving specific thrust on his contributions to the growth and development of Malankara Orthodox Syrian Church in US ; further, his theological contributions are also highlighted. Orthodox fraternity all over the world has recognized the Theological brilliance of Dr Thottupuram. His concept of priesthood is an excellent lesson for Christian priests of all Churches. The book is written by George Joseph Enchakkattil from Manganam, Kottayam who is a member St George Orthodox Valiyapally, Palarivattom, Kochi.**



**കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റിന്റെ കീഴിൽ പത്തനംതിട്ട ജില്ലയിലെ തുമ്പമൺ എം.ജി.എം. ഹയർ സെക്കന്ററി സ്കൂളിൽ പുതുതായി പണികഴിപ്പിച്ച ലൈബ്രറിയുടെ കൂദാശ കാതോലിക്കേറ്റ് & എം. ഡി. സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.**



**മണിപ്പൂർ കലാപത്തിൽ കേന്ദ്ര ഗവൺമെന്റിന്റെ നിഷേധാത്മക നിലപാടിൽ പ്രതിഷേധിച്ചും മണിപ്പൂർ ജനതയോട് ഐക്യദാർഢ്യം പ്രഖ്യാപിച്ച് കൊല്ലം പാർലമെന്റ് അംഗം എൻ.കെ പ്രേമചന്ദ്രൻ നടത്തുന്ന ഉപവാസത്തിൽ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ജോസഫ് മാർ ദിവന്നാസിയോസ് സംസാരിക്കുന്നു.**

## സാന്ത്വന സ്പർശം അവാർഡ് റബേക്ക മത്തായിക്കും വിദ്യാർത്ഥി പ്രസ്ഥാനം കുന്നംകുളം ഭദ്രാസനത്തിനും



കുന്നംകുളം: പ. പൗലോസ് ദ്വിതീയൻ ബാവായുടെ രണ്ടാം ഓർമ്മ പെരുന്നാളിനോട് അനുബന്ധിച്ച് കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷൻ പരിശുദ്ധ പിതാവിന്റെ ഓർമ്മയ്ക്കായി നൽകുന്ന സാന്ത്വന സ്പർശം കുമാരി റബേക്ക മത്തായിയും വിദ്യാർത്ഥി പ്രസ്ഥാനം കുന്നംകുളം ഭദ്രാസനവും പങ്കിട്ടു.

വയനാട്ടിലെ ആദിവാസി മേഖലയിൽ അവരുടെ ഉന്നമനത്തിനായി പ്രവർത്തനം നടത്തിയതിന്റെ അടിസ്ഥാനത്തിലാണ് റബേക്ക മത്തായിയെ അവാർഡിന് പരിഗണിച്ചത്. സാമൂഹ്യ ജീവകാരുണ്യ മേഖലയിൽ മികച്ച പ്രവർത്തനം നടത്തിയത്തിന്റെ അടിസ്ഥാനത്തിലാണ് കുന്നംകുളം ഭദ്രാസനത്തിലെ വിദ്യാർത്ഥി പ്രസ്ഥാനത്തെ അവാർഡിന് പരിഗണിച്ചത്.

50,000/ രൂപയും പ്രശസ്തി പത്രവും ശില്പവും അടങ്ങുന്ന അവാർഡ് രണ്ടു പേരും പങ്കിടും. ജൂലൈ 15–ന് ശനിയാഴ്ച ആർത്താറ്റ് ഭദ്രാസന അരമനയിൽ വച്ച് നടക്കുന്ന പ. പൗലോസ് ദ്വിതീയൻ ബാവ അനുസ്മരണ സമ്മേളനത്തിൽ (പിതൃസമൃതി) അവാർഡുകൾ വിതരണം ചെയ്യും.

വചനതീർത്ഥം



# "പരിശുദ്ധാത്മാവിൽ അല്ലാതെ യേശുകർത്താവ് എന്നു പറയുവാൻ കഴിയുകയില്ല"

## പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായർ.

## വി. മർക്കോസ് 3:20-30


**ഫിലിപ്പോസ് റമ്പാൻ**

(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)


യേശുതമ്പുരാന്റെ പരസ്യശുശ്രൂഷയുടെ ആരംഭകാലത്ത് ഗലീലയിൽ നിന്നും യഹൂദ്യയിൽനിന്നും യെരുശലേമിൽ നിന്നും എല്ലാം വലിയ പുരുഷാരം അവനെ അനുഗമിച്ചു. "യഹൂദ്യയിൽ നിന്നും യരുശലേമിൽ നിന്നും ഏദോമിൽ നിന്നും യോർദ്ദാന്റെ അക്കരെനിന്നും സോരിന്റെയും സീദോന്റെയും ചുറ്റുപാടിൽ നിന്നും വലിയ ഒരു കൂട്ടം അവൻ ചെയ്തത് ഒക്കെയും കേട്ടിട്ട് അവന്റെ അടുക്കൽ വന്നു. അവർക്ക് ഭക്ഷിപ്പാൻ പോലും കഴിയാതെവണ്ണം വലിയ ജനക്കൂട്ടം അവന്റെ പിന്നാലെ വന്നുകൂടി. ഇതു കേട്ടിട്ട് യേശുതമ്പുരാന്റെ ഭവനക്കാർ യേശുവിന് ബുദ്ധിഭ്രമം സംഭവിച്ചു എന്നു പറഞ്ഞ് അവനെ പിടിപ്പാൻ വന്നു. യെരുശലേമിൽ നിന്നുവന്ന യഹൂദശാസ്ത്രമാർ അവന് ബേൽസെബൂൽ ഉണ്ട്, ഭൂതങ്ങളുടെ തലവനെകൊണ്ടാണ് അവൻ ഈ അത്ഭുതപ്രവൃത്തികൾ എല്ലാം ചെയ്യുന്നത് എന്നു പറഞ്ഞു. ബെയൽസൂബ് എന്നത് ഫെലിസ്ത്യരാൽ ആരാധിക്കപ്പെട്ടിരുന്ന ഒരു വിഗ്രഹത്തിന്റെ പേര് ആയിരുന്നു (2 രാജാ. 1:2). ഈ പേര് പിശാച് എന്ന അർത്ഥത്തിൽ യഹൂദന്മാർ ഉപയോഗിച്ചുപോന്നു. ഈ പിശാചിന്റെ തലവനെക്കൊണ്ടാണ് യേശുതമ്പുരാൻ അത്ഭുതപ്രവൃത്തികൾ ചെയ്യുന്നത് എന്ന് യഹൂദന്മാർ ആരോപിച്ചത്.

നമ്മുടെ കർത്താവിന്റെ പരസ്യശുശ്രൂഷയുടെ ആരംഭത്തിൽ നടന്ന ഒരു സംഭവമാണ് ഈ വേദഭാഗത്ത് വി. മർക്കോസ് 3:20 മുതൽ 30 വരെയുള്ള ഭാഗത്ത് വിവരിക്കുന്നത്. ധാരാളം അത്ഭുതപ്രവൃത്തികളാൽ താൻ ദൈവപുത്രനാണെന്ന് ശക്തമായി വെളിപ്പെട്ടു തുടങ്ങിയിരിക്കുന്നു. താൻ കുറയണം ക്രിസ്തു ഏറെണം എന്നുള്ള അതിവാഞ്ഛയോടുകൂടി സ്നാപകയോഹന്നാൻ സർവ്വരെയും അവങ്കലേക്ക് ആനയിക്കുന്നു. തന്റെ മഹനീയമായ ജീവിതത്താലും ആദരണീയമായ ഉപദേശങ്ങളാലും ആകർഷിതരായി അനേകർ തന്റെ ശിഷ്യത്വം സ്വീകരിക്കുന്നു. എല്ലാ ദൃഷ്ടിയും തന്റെമേൽ പതിഞ്ഞിട്ട് ഇവൻ ആരാകുന്നു എന്നുള്ള ചോദ്യം എല്ലാ ഭാഗങ്ങളിൽ നിന്നും അടിക്കടി വന്നുകൊണ്ടിരിക്കുന്നു. താൻ ദൈവത്താൽ നിയോഗിതനാണെന്ന് പരക്കെ ബോധ്യപ്പെടുകയും ചെയ്തിരിക്കുന്നു.

ഈ സന്ദർഭത്തിൽ ചില ആളുകൾക്ക് ഈ അഭിപ്രായഗതി മനസ്സിലാക്കുവാൻപോലും സാധിക്കുന്നില്ല. യേശുക്രിസ്തു ആണെന്നുള്ള വാർത്ത തന്റെ ചാർച്ചക്കാർക്ക് കർണ്ണകഠോരമായും സമുദായത്തിലെ പ്രമാണികൾക്കും ഗണനിയമന്മാർക്കും വഹിപ്പാൻ വളരെ പ്രയാസമായും വന്നുകൂടുന്നു. സ്വകുടുംബത്തിൽ നിന്ന് അവരെക്കാൾ മെച്ചമായി ഒരുവാൻ ഉണ്ടാകുക എന്നത് ആദ്യത്തെ കൂട്ടർക്കും അവരെക്കാൾ വലിയവനായി ഒരുവൻ പ്രത്യക്ഷപ്പെടുക എന്നത് രണ്ടാംകൂട്ടർക്കും സങ്കടകരമായി തോന്നുന്നു. അതിനാൽ അസൂയപൂണ്ടവരായി തനിക്കു ചിത്തഭ്രമം വന്നുപോയി എന്നു ഒരു ഭാഗക്കാരും അല്ല താൻ ചെകുത്താൻ സേവക്കാരാണെന്നും മറ്റവരും പ്രഖ്യാപനം ചെയ്യുന്നു. ഇപ്രകാരം മുൻവിധിയോടുകൂടി യേശുവിനെ വീക്ഷിക്കുകയാൽ തന്റെ മഹനീയമായ പ്രവർത്തികളെ കണ്ട് തന്നിൽ വിശ്വസിപ്പാൻ ഇരുകൂട്ടർക്കും സാധിക്കാതെ പോകയും ചെയ്യുന്നു.

ഇത്തരത്തിലുള്ള പെരുമാറ്റത്തെയാണ് പരിശുദ്ധാത്മാവിനെതിരായുള്ള പാപമെന്നു യേശു വിധിച്ചിരിക്കുന്നത്. ഈ വാക്കുകളിൽ അന്തർലീനമായ അർത്ഥമെന്താണെന്ന് പൂർണ്ണമായി മനസ്സിലാക്കുവാൻ പ്രയാസമാണെങ്കിലും ഇതിൽനിന്ന് വ്യക്തമാക്കുന്ന കാര്യങ്ങൾ എന്തെല്ലാമാണെന്ന് നമുക്ക് പരിശോധിക്കാം.

ദൈവം വെളിപ്പെടുത്തുന്ന സത്യങ്ങളെ പരിത്യജിച്ച് സ്വന്തഅഭിപ്രായങ്ങളെയും അഭിലാഷങ്ങളെയും പിന്തുടരുന്നത് ഭയങ്കരമായ പാപമാകുന്നു. ഉത്തമമനസാക്ഷിയോടും ഹൃദയപരമാർത്ഥതയോടുംകൂടെ ദൈവനടത്തിപ്പിനെ അനുസരിപ്പാൻ ഒരുക്കമില്ലാത്തവരിൽ പരിശുദ്ധാത്മാവ് പ്രവർത്തിപ്പാൻ സാധിക്കുന്നതല്ല. ദൈവേഷ്ടമെന്ന് ദൈവത്തിനുള്ളതെന്നും പരിപൂർണ്ണ ബോധ്യമുള്ള ഒരു സംഗതിയെ നിരാകരിക്കുക എന്നത് പരിശുദ്ധാത്മാവിനെ ആട്ടിയോടിക്കുന്നതിനോട് തുല്യമാകുന്നു. ഈ സത്യം നമ്മുടെ കർത്താവിന്റെ ജീവിതത്തിൽ വ്യക്തമായി ദൃഷ്ടാന്തപ്പെട്ടിരിക്കുന്നു. യേശു സത്യത്തെ മുൻനിർത്തി പ്രവർത്തിച്ചതിന്റെ പ്രതിഫലം ദുഷിയും പീഡയും ആയിരുന്നു. എങ്കിലും താൻ പിന്നോക്കം മാറിയില്ല. ഈ മനസ്ഥിതി തന്റെ ശിഷ്യന്മാരായ നമുക്കോരോരുത്തർക്കും ഉണ്ടെന്നും ആ അതിർത്തി കഴിഞ്ഞുപോയാൽ ദൈവകൃപയിൽ നിന്നും നാം ഛേദിക്കപ്പെട്ടുപോകുമെന്നും ഈ ഭാഗം വെളിവാക്കുന്നു.

അതിനാൽ പരിശുദ്ധാത്മാവ് മൂലം ദൈവം നമ്മോട് കല്പിക്കുന്നവയെ ഹൃദയവിശുദ്ധിയോടും മുൻവിധികൂടാതെയും സ്വീകരിച്ച് എന്തെല്ലാം കഷ്ടനഷ്ടങ്ങൾ വന്നാലും അവയെ നാം അനുസരിക്കേണ്ടതും, ദൈവകൃപയുടെ പരിധിയിൽ നിന്ന് വീണുപോകാതിരിപ്പാൻ സദാ ജാഗരണമുള്ളവരായിരിക്കേണ്ടതുമാകുന്നു. അപ്പോൾ പരിശുദ്ധാത്മാവിന്റെ പ്രവർത്തനഫലമാണ് ഈ സത്യങ്ങൾ നമുക്കു വെളിവായി ലഭിക്കുന്നത്. ആകായാൽ പരിശുദ്ധാത്മാവിൽ അല്ലാതെ യേശു കർത്താവ് എന്നു പറയുവാൻ ആർക്കും കഴിയുകയില്ല (1 കോരി. 12:3). നമ്മെ സകല സത്യത്തിലും വഴിനടത്തുന്നത് ഈ പരിശുദ്ധാത്മാവ് ആണ്.

സത്യം അറിഞ്ഞിട്ടും അതു മറച്ചുവയ്ക്കുക സത്യത്തിനെതിരായി പ്രവർത്തിക്കുക എന്നതും പരിശുദ്ധാത്മിനെതിരെയുള്ള പാപമാണ്. സകല പാപവും ദൂഷണവും മനുഷ്യരോട് ക്ഷമിക്കുന്നു. ആത്മാവിനു നേരെയുള്ള ദൂഷണമോ ക്ഷമിക്കുകയില്ല (വി. മത്തായി 12:31). ആയതിനാൽ നാം മനസ്സിലാക്കിയ സത്യത്തെ മറ്റുള്ളവർക്ക് മനസ്സിലാക്കി കൊടുക്കുവാനുള്ള ഉത്തരവാദിത്വം മറക്കാതെയിരിക്കാം.




**മലങ്കര മെഡിക്കൽ മിഷൻ ആശുപത്രിയിൽ പുതുതായി തുടങ്ങുന്ന വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് ഓങ്കോളജി വാർഡിന്റെയും കീമോതെറാപ്പി യൂണിറ്റിന്റെയും പീഡിയാട്രിക് ഐ. സി. യു. വിന്റെയും കൂദാശാകർമ്മം ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിന്റെ പ്രധാന കാർമ്മികത്വത്തിൽ നടന്നു. യൂഹാനോൻ മാർ മിലിത്തോസ് പങ്കെടുത്തു.**

# “Agonist vs Antagonist”

## (Seventh Sunday after the Pentecost)
## Mark 3:20-30



Fr. Geevarghese Thomas


Tracing the human history, salvation is envisaged as a healing to an inflicted state. If sin induce bondage, the economy of Christ as salvation brings deliverance. Both sin and salvation are works manifested in the creation. The oneness in the ‘will’ of the Holy Trinity is the impulse of the salvation. The will of God the Father, through the Holy Spirit, carried in the incarnate economy of the Son of God, is a manifestation of salvific plan of God. The birth of the Messiah justifies the same. God sending His angel and delivering the annunciation to Mary - “The Holy Spirit will come on you, and the power of the Most High will overshadow you. So the holy one to be born will be called the Son of God” (Luke 1:35). But, the one ‘will’ of God has to be assumed fully by the creation to realise God’s deliverance in individual levels of captivity. Jesus Christ says - “...whoever blasphemes against the Holy Spirit can never have forgiveness but is guilty of an eternal sin - for they had said, He has an unclean spirit” (Mark 3:30). Jesus is not opposed of being opposed, rather, He highlights the gravity of the sin which inflicts by challenging or denying the one will of God. It is not just Son of God in action, who performs deliverance, but the will of God the Father through the Spirit of God. Let us ponder, how do we resonate God’s salvific plans in the spiritual warfare?

**Reflections**

**1. Blaspheming the goodness - the sign of antagonistic life.**

As many began to follow Jesus, He paralelly faced rejections too. Jesus was opposed by His own family members who said- “He has gone out of his mind.**” “**And the scribes who came down from Jerusalem said, he has Beelzebul, and by the ruler of the demons he casts out demons” (Mark 3:21,22). It is the conflict induced by evil dominance and ignorance, which produced these statements through feeble will of the creation. The actual work of Godly deliverance is ignored and the salvific plan is slandered as an evil power. It is a denial and sacrilegious act which hinders God’s plan of salvation in the creation.

The omnipotence of God invests the action of deliverance from sin. But, God’s economy must be resonated through strengthening of our will to produce the desirable deliverance from the dehumanising and deceiving bonds. It is what we are reminded thus- “And without faith it is impossible to please him, for whoever would approach God must believe that he exists and that he rewards those who seek him” (Hebrews 11:6). The protagonist of the salvation history demands certain action of purely assuming His will. If this will is blinded or hindered by our sinful passions, we turn as the antagonist of our own destiny. For God to translate His powers, we must be humble enough to receive those. It is through this humility (the receptor) we receive God’s plan in our lives and make God’s unending grace as agonist to grow and succeed in God’s salvific plan.

The deliverance of God is the reordering of the creation. It justifies the sovereignty of God. If we subject ourselves humbly to this deliverance, the state of our feebleness translates into manifestation of glorious works of God through one will. The ‘will’ unified in the Creator as well as the creation, makes happen a paradise dwelling in our personal lives, our families, communities etc. Remember, earlier when it was inflicted by an unlawful will, the creation was deserted from the paradise. Today, there are a numerous things which are at hand to desert us from God’s presence. We need to tame the unlawful will which divides us through envy and hatred, which deceives us to sacrilege God’s works in our lives, which ultimately turns us to be the antagonist of our privileged life.

**Conclusion**

Love is always shared. It forgives, it unites, it beautifies and it restores. This love is shared with the creation through God’s will in His salvific plan. But, humbling us to be the receptors is the obligation. In its absence, the unlawful will inflicted through sin, disintegrates us to be the antagonist. The only trap which Satan lays is of deception. Sometimes we are deceived or say blinded from realising God’s presence and help, to overcome the captivating mirage of the material world. Most of our differences are grounded on material things. But, what we must focus is the love of God which binds us through one will of God. And in the words of the Psalmist - “How good and pleasant it is when God’s people live together in unity!” (Psalm 133:1), this unity is the congruence of will of the creation with its Creator. May God bless us.

◆



പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതിയൻ കാതോലിക്കാ ബാവായുടെ രണ്ടാം ഓർമ്മപ്പെരുന്നാൾ പഴയ സെമിനാരി ചാപ്പലിൽ നടത്തപ്പെട്ടു. വി. കുർബാനയ്ക്ക് ഡോ. സഖറിയാ മാർ അപ്രേം മെത്രാപ്പോലീത്താ മുഖ്യ കാർമികത്വം വഹിച്ചു.

# കോട്ടയം ബസേലിയസ് കോളജ് വജ്രജൂബിലിയുടെ നിറവെട്ടത്തിൽ




കോട്ടയം: ബസേലിയസ് കോളജിന്റെ ഒരു വർഷം നീളുന്ന വജ്രജൂബിലി ആഘോഷം ഇന്ന് പശ്ചിമബംഗാൾ ഗവർണർ ഡോ. സി. വി. ആനന്ദബോസ് ഉദ്ഘാടനം ചെയ്തു. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിച്ചു. ഓർത്തഡോക്സ് സഭാ കോളജുകളുടെ മാനേജർ ഡോ. സഖറിയാസ് മാർ അപ്രേം, തോമസ് ചാഴികാടൻ എംപി, പൂർവ വിദ്യാർഥികളായ തിരുവഞ്ചൂർ രാധാകൃഷ്ണൻ എംഎൽഎ, മോൻസ് ജോസഫ് എംഎൽഎ എന്നിവർ പ്രസംഗിച്ചു. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്മരണാർഥം 1964 ജൂലൈ 4-നാണ് കോളജ് സ്ഥാപിച്ചത്.

യുജിസി നാക് അക്രഡിറ്റേഷനിൽ ഏറ്റവും ഉയർന്ന ഗ്രേഡ് നേടിയ കോളജ് വജ്രജൂബിലി വർഷത്തിൽ ഒട്ടധികം പരിപാടികളാണ് ആസൂത്രണം ചെയ്തിരിക്കുന്നത്. ഭവനരഹിതരായ വിദ്യാർഥികൾക്ക് വീടുകൾ നിർമിച്ചുനൽകുന്ന 'ബേസൽ ഹോം' പദ്ധതി നടപ്പിലാക്കും. പൂർവവിദ്യാർഥി സംഘടനയായ വിബസേലിയൻ കോളജിനായി നിർമിക്കുന്ന ഡിജിറ്റൽ തിയറ്ററിന്റെ ഉദ്ഘാടനം, വിരമിച്ച മുൻ അധ്യാപക അനധ്യാപകർ, നിലവിലുള്ള അധ്യാപകർ എന്നിവരുടെ സ്നേഹസംഗമം 'ഹൃദ്യം', വിവിധ മേഖലകളിൽ വ്യക്തിമുദ്ര പതിപ്പിച്ച പ്രതിഭകളെ ആദരിക്കുന്ന 'ശ്രേഷ്ഠ' എന്നിവയും രാജ്യാന്തര സെമിനാറുകൾ, ശിൽപശാലകൾ, കായിക മത്സരങ്ങൾ, കലാസാംസ്കാരിക സമ്മേളനങ്ങൾ തുടങ്ങിയവയും സംഘടിപ്പിക്കും. മന്ത്രിമാർ ഉൾപ്പെടെ പ്രമുഖർ പങ്കെടുക്കും.

അറുപതാണ്ടുകളായി അക്കാദമിക, കലാ, കായിക സാംസ്കാരിക മേഖലകളിൽ മികവുറ്റ പ്രവർത്തനം നടത്തുന്ന കലാലയമാണിത്.നാഷനൽ സർവീസ് സ്കീം, എൻസിസി യൂണിറ്റുകൾ മികച്ച പ്രകടനം കാഴ്ചവച്ചു. 12 ബിരുദ വകുപ്പുകൾ, 7 ബിരുദാനന്തര വകുപ്പുകൾ, 3 ഗവേഷണ വിഭാഗങ്ങൾ എന്നിവയുണ്ട്. വിപുലമായ ആഘോഷക്കമ്മിറ്റിക്കു രൂപം നൽകിയിട്ടുണ്ടെന്ന് പ്രിൻസിപ്പൽ പ്രഫ. ഡോ. ബിജു തോമസ്, വൈസ് പ്രിൻസിപ്പൽ പ്രഫ. ഡോ. പി. ജ്യോതിമോൾ, ബർസാർ ഡോ. ജോയി മർക്കോസ് എന്നിവർ അറിയിച്ചു.

# പ്രൗഢിയോടെ ബസേലിയസ് എന്ന കലാലയ രാജാവ്

കോട്ടയം: ബസേലിയസ് എന്നാൽ രാജാവ് എന്നാണർഥം. വിദ്യ അർഥിച്ചു വന്നവരെയെല്ലാം എല്ലാക്കാലത്തും ഇരുകയ്യും നീട്ടി സ്വീകരിച്ച പാരമ്പര്യമാണ് ഈ രാജകീയ കലാലയത്തിനുള്ളത്. അറിവിന്റെ നിറവിലൂടെ ഒട്ടേറെ ജീവിതങ്ങളെ മാറ്റിമറിച്ചു എന്നതു മാത്രമല്ല, സാഹിത്യത്തെയും ചരിത്രത്തെയും രാഷ്ട്രീയത്തെയും നഗരത്തെയും എങ്ങനെയൊക്കെ ഒരു കലാലയം സ്വാധീനിക്കുമെന്നതിന്റെ ഉദാഹരണം കൂടിയാണ് ബസേലിയസ്. വ്യത്യസ്ത മേഖലകളിലെ പ്രതിഭകളുടെ വലിയ തലമുറകളെയാണ് ഈ കലാലയം വാർത്തെടുത്തത്.

ചരിത്രത്തിന്റെ താളുകളിലേക്ക് നടന്നുകയറിയ കലാലയം അറുപതാം പിറന്നാളിന്റെ നിറവിലാണ്. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, അഖില കേരള ബാലജനസഖ്യം പ്രസിഡന്റും കെഎസ്‌യു സംസ്ഥാന പ്രസിഡന്റും ആഭ്യന്തര മന്ത്രിയുമായിരുന്ന തിരുവഞ്ചൂർ രാധാകൃഷ്ണൻ എംഎൽഎ, സിപിഐ സംസ്ഥാന സെക്രട്ടറി കാനം രാജേന്ദ്രൻ, മിസോറാം മുൻ ഗവർണർ കുമ്മനം രാജശേഖരൻ, മോൻസ് ജോസഫ് എംഎൽഎ ഉൾപ്പെടെയുള്ളവർ ഈ കോളജിലെ പൂർവവിദ്യാർഥികളാണ്.

ചലച്ചിത്ര ഛായാഗ്രാഹകൻ വേണു, ചലച്ചിത്ര താരങ്ങളായ വിജയരാഘവൻ, ഗിന്നസ് പക്രു, ശാലു കുര്യൻ, ഗായിക സിസിലി, തിരക്കഥാകൃത്തുക്കളും കഥാകൃത്തുക്കളുമായ എസ്. ഹരീഷ്, ഉണ്ണി. ആർ, കവികളായ മനോജ് കുറൂർ, എം.ആർ. രേണുകുമാർ എന്നിവരും ബാസ്കറ്റ്ബോൾ ഇന്ത്യൻ ടീം മുൻ ക്യാപ്റ്റൻ മുഹമ്മദ് ഇക്ബാൽ, ഒളിംപ്യൻ ജിൻസൺ ജോൺസൺ, ഹാൻഡ്



ബോൾ രാജ്യാന്തര താരം തനു മാത്യു, സന്തോഷ് ട്രോഫി നേടിയ കേരള ഫുട്ബോൾ ടീം അംഗങ്ങളായ കെ സൽമാൻ, ജി. സഞ്ചു, മുഹമ്മദ് റാഷിദ് എന്നിവരും ഇവിടെ പഠിച്ചവരാണ്.

യുജിസി നാക് അക്രഡിറ്റേഷനിൽ ഏറ്റവും ഉയർന്ന ഗ്രേഡ് നേടിയ ഇവിടത്തെ എൻഎസ്എസ്, എൻസിസി യൂണിറ്റുകൾ മികവിന്റെ സമ്മാനങ്ങൾ പലവട്ടം നേടിയിട്ടുണ്ട്. പ്ലേസ്മെന്റ് സെൽ മുഖേന വിദ്യാർഥികൾക്ക് പഠന കാലയളവിൽ തന്നെ ബാങ്കിങ് മേഖലയിലും മറ്റു സ്ഥാപനങ്ങളിലും ജോലി ലഭിക്കുന്നു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH







കോട്ടയം എം ഡി സെമിനാരി ഹയർ സെക്കന്ററി സ്കൂളിന്റെ 114ആം സ്ഥാപന ദിനാഘോഷത്തിന്റെയും, എം.ജി. ഒ. സി. എസ് എം യൂണിറ്റിന്റെയും, ഉത്ഘാടനവും എൻഡോവ്മെന്റ് വിതരണവും കാതോലിക്കേറ്റ് & എം. ഡി. സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.



ഓർത്തഡോക്ൾസ് സിറിയൻ സൺഡേസ്കൂളിന്റെ 'ഞായർ പള്ളിക്കൂടം' സ്മാർട്ട് ക്ലാസ്സിന്റെ ഉദ്ഘാടനം അടൂർ കണ്ണംകോട് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽ സൺഡേ സ്കൂൾ പ്രസ്ഥാനം പ്രസിഡന്റ് ഡോ. ജോസഫ് മാർ ദീവന്ന്യാസിയോസ് നിർവഹിക്കുന്നു. ഫാ. സി. തോമസ് അറപ്പുരയിൽ കോർ എപ്പിസ്കോപ്പ, വികാരി ഫാ. ഫിലിപ്പോസ് ഡാനിയേൽ, സഹ വികാരി ഫാ. ജുബിൻ രാജ് എന്നിവർ സമീപം.



കോതമംഗലം സാന്ത്വനം സെപ്ഷ്യൽ സ്കൂൾ വിദ്യാർത്ഥികൾ കോട്ടയം പഴയസെമിനാരി സന്ദർശിച്ചപ്പോൾ ഡോ. സഖറിയാ മാർ അപ്രേമിനൊപ്പം.

## സിസ്റ്റർ മറിയം അന്തരിച്ചു



ശ്രീകാര്യം ഹോളി ക്രോസ് കോൺവെന്റ് അംഗവും, കോൺവെന്റ് സുപ്പീരിയറും ശ്രീകാര്യം ഹോളി ട്രിനിറ്റി ഇംഗ്ലീഷ് മീഡിയം സ്കൂൾ അധ്യാപികയുമായിരുന്ന സിസ്റ്റർ മറിയം അന്തരിച്ചു. സംസ്കാരശുശ്രുഷ ജൂലൈ 13-നു ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിന്റെ മുഖ്യ കാർമ്മികത്വത്തിൽ നടന്നു.



കേരള കൗൺസിൽ ഓഫ് ചർച്ചസ് തഴക്കര സോണിന്റെ നേതൃത്വത്തിൽ മണിപ്പൂർ കലാപ ബാധിതർക്ക് ഐക്യദാർഢ്യം പ്രഖ്യാപിച്ച് മാവേലിക്കരയിൽ നടത്തിയ കൂട്ടായ്മ ഓർത്തഡോക്സ് സഭ ഭദ്രാസന മെത്രാപ്പോലീത്താ ഏബ്രഹാം മാർ എപ്പിഫാനിയോസ് ഉദ്ഘാടനം ചെയ്തു.





കൊല്ലം ജില്ലയിലെ കുണ്ടറ എം. ജി. ഡി ഹൈസ്കൂൾ . ഫോർ ഗേൾസിൽ പത്താം ക്ലാസിൽ മുഴുവൻ വിഷയങ്ങൾക്കും എ+ ലഭിച്ച കുട്ടികൾക്കുള്ള അനുമോദന സമ്മേളനം ഉത്ഘാടനവും, അവാർഡ്ദാനവും കാതോലിക്കേറ്റ് & എം. ഡി. സ്കൂൾസ് മാനേജർ അഭിവന്ദ്യ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത നിർവഹിച്ചു.



പരുമല സെമിനാരി എൽ.പി. സ്കൂളിൽ പുതുതായി ആരംഭിച്ച കെ. ജി. വിഭാഗം, കാതോലിക്കേറ്റ് & എം. ഡി. സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നാടിന് സമർപ്പിച്ചു. പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ സമീപം.




മലങ്കര ഓർത്തഡോക്സ് സഭയുടെ സിവിൽ സർവീസ് അക്കാദമിയായ MGOCSM - IAS HUB ൽ നിന്നും വിവിധ പരിശീലന പരിപാടികളിൽ പങ്കെടുത്ത് UPSC പരീക്ഷയിൽ വിജയികളായവരെ അനുമോദിച്ചു. മന്ത്രി വീണാ ജോർജ് പുരസ്ക്കാരങ്ങൾ സമ്മാനിച്ചു. എബ്രഹാം മാർ സെറാഫിം അദ്ധ്യക്ഷത വഹിച്ചു.




കേരളാ കൗൺസിൽ ഓഫ് ചർച്ച്സ് വിദ്യാഭ്യാസ കമ്മീഷൻ കോട്ടയത്ത് സംഘടിപ്പിച്ച 'എന്റെ വിദ്യാലയം ലഹരിമുക്തം' പദ്ധതിയുടെ സംസ്ഥാന തല ഉദ്ഘാടനം ജോസ് കെ. മാണി എം.പി. നിർവ്വഹിക്കുന്നു



A seminar on 'Guidelines for Church Accounts' was led by Mr. Ronny Varghese Abraham (Lay Trustee - MOSC) on 13th July 2023 at Orthodox Theological Seminary, Kottayam



കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റിന്റെ കീഴിൽ ആലപ്പുഴ ജില്ലയിലെ കാർത്തികപ്പള്ളി സെന്റ് തോമസ് ഹയർ സെക്കന്ററി സ്കൂളിൽ പത്താം ക്ലാസ്സിലും പ്ലസ്ടുവിനും മുഴുവൻ എ+ വാങ്ങി മികച്ച വിജയം കൈവരിച്ച വിദ്യാർത്ഥികൾക്കും രാജ്യ പുരസ്കാർ ജേതാക്കൾക്കുമുള്ള അനുമോദനസമ്മേളനം ഉത്ഘാടനവും, അവാർഡ്ദാനവും കാതോലിക്കേറ്റ് & എം. ഡി. സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.



സഖറിയ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തയുടെ 26–ാമത് ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ചെന്നൈ റീജിയൺ MGOCSM & OCYM നടത്തിയ Extempore പ്രസംഗ മത്സരത്തിൽ വിജയിയായ ഷെറിൽ മറിയം ജോയിക്ക് ഭദ്രാസന മെത്രാപ്പോലീത്താ അഭി ഗീവർഗീസ് മാർ പീലക്സീനോസ് ട്രോഫി സമ്മാനിച്ചു. ചെന്നൈ പാടി സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗമായ പി. കെ. ജോയിയുടേയും സോണി ജോയിയുടേയും പുത്രിയാണ്.



ഡൽഹിയിൽ വെള്ളപൊക്കം ഉണ്ടായ സ്ഥലങ്ങളിൽ സഹായഹസ്തവുമായി ഹോസ്ഖാസ് സെന്റ് മേരീസ് കത്തീഡ്രൽ യുവജനപ്രസ്ഥനം. ഡൽഹി ഗീതാ ഗഥിൽ വെള്ളപൊക്കമുണ്ടായ പ്രദേശത്തെ ദുരിതാശ്വാസ ക്യാമ്പിൽ ഇരുന്നൂറ് പേർക്കുള്ള ഭക്ഷണ പദാർത്ഥങ്ങൾ എത്തിച്ചു നൽകി. സ്ഥലം എംഎൽഎ സോമനാഥ് ഭാരതിയുടെ അഭ്യർത്ഥനപ്രകാരം അഞ്ഞൂറ് പേർക്കുള്ള ഭക്ഷണസാമ്രഗികൾ വിതരണം ചെയ്യാനുള്ള തയ്യറെടുപ്പിലാണ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഹോസ്ഖാസ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവക.